

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 04 No. 45 | THE ONLINE OFFICIAL NEWS BULLETIN | 2021 October 15

## കാതോലിക്കാ സ്ഥാനാരോഹണം: പ്രത്യേക പതിപ്പ്



# പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ സ്ഥാനമേറ്റു



പരുമല: മലങ്കര ഓർത്തഡോക്സ് സഭയുടെ ഒമ്പതാം കാതോലിക്കായായി ഡോ. ബസേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയൻ പരുമലപ്പള്ളിയിൽ നടന്ന ചടങ്ങിൽ അഭിഷിക്തനായി. ക്രൈസ്തവ സഭകൾ തമ്മിലുള്ള സഹകരണം ഉറപ്പാക്കുന്നതിന് മലങ്കരസഭ പ്രതിജ്ഞാബദ്ധമാണെന്ന് കാതോലിക്കാ ബാവ പറഞ്ഞു.

കാതോലിക്കാ സിംഹാസനത്തിൽ ഉപവിഷ്ടനായ ബാവായെ മെത്രാപ്പൊലീത്താമാർ സിംഹാസനത്തോടെ മൂന്ന് വട്ടം എടുത്തുയർത്തി. വിശ്വാസി സമൂഹം ഓക്സിയോസ് എന്ന് ഏറ്റുചൊല്ലി. ശേഷം മുതിർന്ന മെത്രാപ്പൊലീത്താമാർ ചേർന്ന് അംശവടി കൈമാറി.

മലങ്കരസഭയ്ക്ക് വാൽസ്യപൂർണമായ സമീപനമാണ് സഹോദര സഭകളോട് ഉണ്ടായിരിക്കുക എന്ന് പരിശുദ്ധ ബസേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ പറഞ്ഞു. രാവിലെ ആറരയ്ക്ക് വിശുദ്ധ കുർബാനയോടെയാണ് ചടങ്ങുകൾ ആരംഭിച്ചത്. സഭയിലെ മുതിർന്ന മെത്രാപ്പൊലീത്താ കുറിയാക്കോസ് മാർ ക്ലിമ്മിസ് മുഖ്യ കാർമികനായി. സ്ഥാനാരോഹണ ശുശ്രൂഷയ്ക്ക് ശേഷം കാതോലിക്കാ ബാവ വിശുദ്ധ കുർബാന പൂർത്തിയാക്കി. തുടർന്ന് പരുമല പള്ളി അങ്കണത്തിൽ നടന്ന അനുമോദന സമ്മേളനത്തിൽ രാഷ്ട്രീയ, മത സാമുദായിക രംഗത്തെ നിരവധിപേർ പങ്കെടുത്തു.

"നമുക്ക് ഒരു പ്രാർത്ഥനയുണ്ട്... സകല പരിജ്ഞാനത്തെയും കവിയുന്ന ദൈവസ്നേഹത്തിന്റെ പൂർണ്ണതയിൽ നിറയുന്ന ഒരു ജനപഥമായി നാം പരിണമിക്കണം എന്നാണ് നമ്മുടെ പ്രാർത്ഥന. നമുക്ക് ഒരു പ്രബോധനമുണ്ട്. വഴിയും സത്യവും ജീവനുമായ ക്രിസ്തുവിലേക്കുള്ള പ്രയാണത്തിൽ പൂർവ്വപിതാക്കന്മാർ സഞ്ചരിച്ച മാർത്തോമ്മായുടെ മാർഗ്ഗത്തിൽ ചരിക്കുന്നവരായ നമ്മുടെ നടപ്പ് നന്നായിരിക്കണം എന്നാണ് നമ്മുടെ പ്രബോധനം. ...

നമുക്ക് ഒരു പ്രതീക്ഷയുണ്ട്. അധർമ്മത്തോടുള്ള സനാതന പോരാട്ടത്തിൽ അവസാനത്തോളം വിശ്വാസ ജീവിതത്തിൽ നാമേവരും ഉറച്ചു നില്ക്കും എന്നാണ് നമ്മുടെ പ്രതീക്ഷ. നമുക്ക് ഒരു പ്രത്യാശയുണ്ട്. പുതിയ കാലത്തിന്റെയും ലോകത്തിന്റെയും വെല്ലുവിളികളെ നവസാധ്യതകളാക്കിത്തീർക്കുവാൻ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയെ സർവ്വശക്തനായ ദൈവം വഴി നടത്തും എന്നതാണ് നമ്മുടെ പ്രത്യാശ."

– **പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ**

# ക്രൈസ്തവ സഭകൾ തമ്മിലുള്ള സഹവർത്തിത്വം ഉറപ്പാക്കും

## പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ

കർത്താവിൽ നമ്മുടെ സ്നേഹഭാജനങ്ങളും ബഹുമാനപ്പെട്ട സഹോദരന്മാരുമായ മെത്രാപ്പോലീത്തന്മാരുടെ മേലും വാത്സല്യ മക്കളായ പട്ടക്കാരുടെ മേലും ശെമ്മാശന്മാരുടെ മേലും വിശ്വാസികളായ നമ്മുടെ എല്ലാ ആത്മീയ മക്കളുടെ മേലും ദൈവിക കൃപയും സ്വർഗ്ഗീയവാഴ്വും വന്ന് ആവസിക്കുമാറാകട്ടെ.

മലങ്കരസഭയുടെ പ്രധാന മേലദ്ധ്യക്ഷസ്ഥാനത്തേക്ക് ബലഹീനനായ നമ്മെ നിയോഗിച്ച പരിശുദ്ധ ത്രിത്വത്തിന്റെ മഹാകരുണയ്ക്കു മുമ്പിൽ നാം ശിരസ്സ് നമിക്കുന്നു. പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായിരുന്ന ഭാഗ്യസ്മരണാർഹനായ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ ബാവായുടെ ധന്യ സ്മരണകൾക്കു മുമ്പിൽ ആദരവുകൾ അർപ്പിക്കുന്നു. വിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ പിന്തുടർച്ചയും രണ്ട് സഹസ്രാബ്ദങ്ങളുടെ നസ്രാണി പാരമ്പര്യവും നമ്മുടെ രക്തത്തിന്റെ ഭാഗമാണ് എന്ന് നിരന്തരം നമ്മെ ഓർമ്മിപ്പിച്ച പരിശുദ്ധ പിതാവിന്റെ പവിത്ര സ്മരണകൾ എന്നും നമുക്ക് കരുത്തും പ്രചോദനവുമാണ്.

പ. സഭയെ സംബന്ധിച്ച് ഏറെ നിർണ്ണായകമായൊരു ഘട്ടത്തിൽ ദൈവാത്മാവിൽ ശോഭിതനായി തന്നിൽ ഭരമേല്പിക്കപ്പെട്ട ചുമതലകളെ പ്രാർത്ഥനാപൂർവ്വം നിറവേറ്റിയ അഭിവന്ദ്യ കുറിയാക്കോസ് മാർ ക്ലീമ്മീസ് മെത്രാപ്പോലീത്താ മുതൽ സ്നേഹനിധികളായ നമ്മുടെ എല്ലാ സഹോദര മെത്രാപ്പോലീത്താമാരോടുമുള്ള നന്ദിയും സ്നേഹവും നാം ഈ സന്ദർഭത്തിൽ അറിയിക്കുന്നു.

നമ്മുടെ കർത്താവേശു മശിഹായുടെ വാത്സല്യ ശിഷ്യനായ വിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ അതിവിശിഷ്ടമായ പിൻതുടർച്ചയിലേക്കുള്ള ഈ നിയോഗത്തിന്റെ ഗൗരവം നമുക്ക് ബോധ്യമുള്ളതാണ്. പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും എന്ന നിലയിൽ ഏറ്റെടുക്കുന്ന ഭാരമേറിയ ഉത്തരവാദിത്വം ദൈവസന്നിധിയിൽ തികവുള്ളതായിരിക്കേണ്ടതിന് നിങ്ങൾ പ്രാർത്ഥിക്കണം. വാത്സല്യ മക്കളെ, എന്നാളും നിങ്ങളുടെ പ്രാർത്ഥനയാണ് നമ്മുടെ ബലം.

പ്രിയമുള്ളവരേ,

ഒന്നാമതായി, സഭാജീവിതത്തെക്കുറിച്ചാണ് നമുക്ക് പറയാനുള്ളത്.

സത്യവേദപുസ്തകത്തിന്റെ ആദ്യപാഠങ്ങൾ തന്നെ മനുഷ്യ ജീവിതത്തിന്റെ അർത്ഥം വെളിപ്പെടുത്തുന്നവയാണ്. ഉല്പത്തി പുസ്തകം ഒന്നാം അദ്ധ്യായം 26-ാം വാക്യം പറയുന്നു, "അനന്തരം ദൈവം: നാം നമ്മുടെ സ്വരൂപത്തിൽ നമ്മുടെ സദൃശ്യപ്രകാരം മനുഷ്യനെ ഉണ്ടാക്കുക." ദൈവ സ്വരൂപത്തിലും ദൈവസാദൃശ്യത്തിലും സൃഷ്ടിക്കപ്പെട്ട മനുഷ്യനെക്കുറിച്ചുള്ള ഓർത്തഡോക്സ് വേദശാസ്ത്ര വിചിന്തനങ്ങളുടെ ആധാര ശിലകളിലൊന്നാണ് ഈ തിരുവചനം. ഇതിനെ മുൻനിർത്തിയാണ് രണ്ടാം നൂറ്റാണ്ടിൽ ലയോൺസിലെ വിശുദ്ധ ഐറേനിയോസ് ഓർത്തഡോക്സ് ആധ്യാത്മികതയെ ഇപ്രകാരം നിർവ്വചിച്ചത്. *Spirituality is a growth from Image to Likeness.* സ്വരൂപത്തിൽ നിന്നും സാദൃശ്യത്തിലേക്കുള്ള ഈ പുരോഗമനപരമായ പ്രയാണമാണ് ആദ്ധ്യാത്മിക ജീവിതം. നാലാം നൂറ്റാണ്ടിൽ അലക്സാന്ത്രിയായിലെ മഹാനായ അത്താനാസ്യോസ് ഈ വിചാരത്തെ കുറെക്കൂടി പ്രകാശപൂർണ്ണമാക്കുന്നു. On the Incarnation എന്ന പ്രബന്ധത്തിൽ അദ്ദേഹം എഴുതി, "God became man that man might become God." ക്രിസ്തുയേശുവിന്റെ മനുഷ്യാവതാര രഹസ്യത്തെക്കുറിച്ചുള്ള ഈ പ്രസ്താവന സുറിയാനി പാരമ്പര്യത്തിൽ നാം പാടുന്നത് ഇപ്രകാരമാണ്:

"തൻസാമ്യം നാം പൂണ്ടിടുവാൻ
നമ്മുടെ സാമ്യം അവൻ പൂണ്ടു."



മനുഷ്യാവതാരത്തിന്റെ മഹനീയ തുടർച്ചയാണ് പ. സഭയിലൂടെ ആത്യന്തികമായി നാം നിർവഹിക്കേണ്ടത്. ശാസ്ത്ര സാങ്കേതിക വിദ്യകളുടെ ദ്രുതഗതമായ വളർച്ച മനുഷ്യജീവിത സാഹചര്യങ്ങളെ കുറേക്കൂടി മെച്ചപ്പെടുത്തിയിട്ടുണ്ട്. എന്നാൽ മനുഷ്യ ജീവന്റെ അർത്ഥവും അന്വേഷണവും ഏറെ നിസ്സാരവൽക്കരിക്കപ്പെട്ടിരിക്കുന്നു. മതബോധനങ്ങളും ആചാരാനുഷ്ഠാനങ്ങളുമെല്ലാം അപ്രസക്തവും കാലഹരണപ്പെട്ടതുമായിരിക്കുന്നു എന്ന വിധത്തിൽ നിരവധിയായ ആക്ഷേപങ്ങൾ ഉന്നയിക്കപ്പെടുന്നു.

എന്നാൽ, യുക്തിവാദത്തിന്റെയും ഭാതികവാദത്തിന്റെയും നിരീശ്വരവാദത്തിന്റെയും ശാസ്ത്രീയ നിരീക്ഷണ പാടവത്തിന്റെയും സെക്യുലർ വാദങ്ങളല്ല നമ്മെ ഭാരപ്പെടുത്തുന്നത്. അവ കേവലം ഉപരിപ്ലവങ്ങളായ വെല്ലുവിളികൾ മാത്രമാണ്. റഷ്യൻ അത്മായ വേദപണ്ഡിതൻ പോൾ എവ്ദോക്കിമോവ് എഴുതിയപ്രകാരം, ദൈവത്തിൽ വിശ്വസിക്കുന്നുവെന്ന് പറയുകയും എന്നാൽ സുവിശേഷപരമായ നടപടികൾ സ്വജീവിതത്തിൽ പിന്തുടരുകയും ചെയ്യാത്ത കപട മതജീവിതമാണ് നമ്മെ വ്യസനിപ്പിക്കേണ്ടത്.

ക്രിസ്തു സ്വഭാവത്തിലേക്കുള്ള വളർച്ചയിൽ നിന്നും അടിസ്ഥാനപരമായി നമ്മെ തടസ്സപ്പെടുത്തുന്നത് ഈ കാപട്യമാണ്. അത് തിരുത്തുമ്പോൾ സഭാഗാത്രം അതിന്റെ ശരിയായ സാംഗത്യം തിരികെ നേടുന്നു. യേശുതമ്പുരാൻ അരുളിച്ചെയ്തതുപോലെ മുഴുവനും രുചിപ്പെടുത്തുന്ന ഉപ്പ് പോലെയും അസാരം പുളിപ്പിക്കുന്ന പുളിമാവ് പോലെയും മലമേൽ പ്രകാശിക്കുന്ന പട്ടണം പോലെയും പ. സഭ ലോകത്തിന് വെളിച്ചമായിത്തീരുന്നു. വേദപണ്ഡിതനായ അലക്സാണ്ടർ ഷ്മെമാന്റെ വാക്കുകൾ അന്വർത്ഥമാകുന്നതും ഇവിടെയാണ്. "Church is the moral conscience of the society." സമൂഹത്തിന്റെ ധാർമ്മിക മനസ്സാക്ഷിയായി നില്ക്കുന്ന സഭയിൽ മാത്രമാണ് കരുണയുടെ ഉറവുകൾ പൊട്ടുന്നത്. നല്ല ശമരിയാക്കാരന്റെ ഉപമയിലെ ആതുരാലയമായി ഒറിഗണും സെ. ജോൺ ക്രിസോസ്റ്റവും വിശേഷിപ്പിച്ച നിലയിൽ സഭ പരിണമിക്കുന്നതും അപ്പോഴാണ്. നീതി ലഭിക്കാത്തവർ, മുറിവേറ്റവർ, രോഗബാധിതർ, അക്രമത്തിന് ഇരയാകുന്നവർ, ഇങ്ങനെ പാർശ്വവത്ക്കരിക്കപ്പെടുന്ന എല്ലാവരെയും ചേർത്തുപിടിക്കുന്ന അഭയകേന്ദ്രമാകുന്നതും അപ്പോഴാണ്. ഈ മനോഹര സാക്ഷ്യത്തിലൂടെയാണ് സഭ പൂർവ്വാധികം ശോഭിക്കേണ്ടത്. ഇതിലൂടെയാണ് നമ്മുടെ യുവജനങ്ങൾ സഭാ പ്രവർത്തനങ്ങളിൽ സജീവരാകേണ്ടത്.

ആകയാൽ, പ്രിയ മക്കളേ,

നമ്മുടെ ഭവനങ്ങൾ, നമ്മുടെ കുടുംബങ്ങൾ, നമ്മുടെ ദേവാലയങ്ങൾ, നമ്മുടെ പ്രസ്ഥാനങ്ങൾ, നാമോരോരുത്തരുടെയും വ്യക്തിജീവിതങ്ങൾ ഇവ

യെല്ലാം പ്രാർത്ഥനയുടെയും കാരുണ്യത്തിന്റെയും ഉറവിടങ്ങളായിത്തീരണം എന്നാണ് നമ്മുടെ പ്രാർത്ഥന.



രണ്ടാമതായി, മലങ്കരസഭയെക്കുറിച്ചാണ് നമുക്ക് പറയാനുള്ളത്
.

നമ്മുടെ കർത്താവേശു മശിഹായുടെ ശിഷ്യനും ക്രിസ്തുവിൽ നമ്മെ ജനിപ്പിച്ചവനുമായ വിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ അപ്പോസ്തോലിക പൗരോഹിത്യ പാരമ്പര്യത്തിന്റെ ശ്രേഷ്ഠാവകാശികളായി മലങ്കരയിലെ ആട്ടിൻപറ്റത്തെ മേയിച്ചു ഭരിച്ച ജാതിക്ക് കർത്തവ്യൻമാരായ അർക്കദിയാക്കോന്മാരുടെയും മാർത്തോമ്മാ മെത്രാപ്പോലീത്താമാരുടെയും മലങ്കര മെത്രാപ്പോലീത്താമാരുടെയും ശ്രേണിയിലേക്കുള്ള ആരോഹണം പ. സഭയുടെ ചരിത്രത്തെ ഓർമ്മിപ്പിക്കുവാൻ നമ്മെ നിർബന്ധിതനാക്കുന്നു. അധിനിവേശങ്ങളുടെ തുടർ പരമ്പരകളിലും സത്യവിശ്വാസവും സ്വാതന്ത്ര്യബോധവും ദേശീയ സ്വത്വവും മുറുകെ പിടിക്കുന്നതിൽ മരണത്തോളം പോരാടി നിന്ന വീരകേസരികളുടെ ചരിത്രം നാം വിസ്മരിക്കരുത്. എന്തുകൊണ്ട് നാം ചരിത്രബോധമുള്ളവരായിരിക്കണം? സത്യവേദപുസ്തകം അങ്ങനെ നമ്മെ പഠിപ്പിക്കുന്നു.

യോർദാനിൽ നിന്നും പുരോഹിതന്റെ കാൽ പിൻവലിക്കും മുമ്പേ യിസ്രായേൽ ഗോത്രങ്ങളിൽ നിന്നും ഓരോരുവനെത്തി ഓരോ കല്ലുകൾ പെറുക്കിയെടുക്കുന്നതിന് യോശുവാ പ്രവാചകൻ കല്പിക്കുന്നു. ഓരോ കല്ലും നിങ്ങൾക്ക്അടയാളമായിരിക്കേണം എന്നാണ് അദ്ദേഹം പറയുന്നത്. *"ഈ കല്ല് എന്ത് എന്ന് നിങ്ങളുടെ മക്കൾ വരുംകാലത്ത് ചോദിക്കുമ്പോൾ:- യോർദാനിലെ വെള്ളം യഹോവയുടെ നിയമപേടകത്തിന്റെ മുമ്പിൽ രണ്ടായി പിരിഞ്ഞത്നിമിത്തം തന്നെ എന്ന് അവരോട് പറയണം. അത് യോർദാനെ കടന്നപ്പോൾ യോർദാനിലെ വെള്ളം രണ്ടായി പിരിഞ്ഞതുകൊണ്ട് ഈ കല്ല് ഇസ്രായേൽ മക്കൾക്ക് എന്നേക്കും ജ്ഞാപകമായിരിക്കേണം"* (യോശുവ 4.7).

പ്രിയ മക്കളേ, ദൈവം നമ്മുടെ പിതാക്കന്മാരെ അദ്ഭുതകരമായി നടത്തിയ വഴികളെ നാം ഓർത്തു വയ്ക്കണം. വിശുദ്ധ മാർത്തോമ്മാ ശ്ലീഹാ, പേർഷ്യൻ സഭാപിതാക്കന്മാർ, അർക്കദിയാക്കോന്മാർ, ഒന്നാം മാർത്തോമ്മാ മുതൽ ഒൻപതാം മാർത്തോമ്മാ വരെ, മലങ്കര മെത്രാപ്പോലീത്തന്മാർ, മലങ്കരയുടെ പരിശുദ്ധന്മാരായ പ. പരുമല മാർ ഗ്രീഗോറിയോസ്, പ. ബസേലിയോസ് യൽദോ ബാവാ, പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ്, മലങ്കരയിലെ പരിശുദ്ധ കാതോലിക്കാ ബാവാമാർ എന്നിങ്ങനെ സ്മാരകശിലകൾ അനേകം സഭാചരിത്രത്തിലുണ്ട്.

A society without history is like a man without memory എന്നാണ് പറയുക. ചരിത്രബോധം നഷ്ടമാകുമ്പോഴാണ് സമൂഹത്തിൽ ഭ്രാന്തുണ്ടാവുന്നത്. അത്തരം ഇളക്കങ്ങളാണ് വലിയ കലക്കങ്ങൾ സൃഷ്ടിക്കുന്നത്.

വാത്സല്യമുള്ളവരേ,

പൗരസ്ത്യ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും സ്ഥാനവും ശുശ്രൂഷയും സുതാര്യവും സത്യസന്ധവുമായിരിക്കണമെന്ന് ബലഹീനനായ നാം ആഗ്രഹിക്കുന്നു. സംഘർഷഭരിത സാഹചര്യങ്ങളെ തികഞ്ഞ ദൈവാശ്രയത്തോടെ അഭിമുഖീകരിച്ച നമ്മുടെ മുൻഗാമികളുടെ വിശ്വാസ സ്ഥൈര്യത്തോട് ചേർന്നു നിൽക്കാൻ നാമും ആഗ്രഹിക്കുന്നു. ഇന്നും നമ്മുടെ മുമ്പിൽ പ്രതിസന്ധികളും വെല്ലുവിളികളുമുണ്ട്. പക്ഷേ, നമുക്ക് ഭയമില്ല. ദൈവം നമ്മോട് കൂടെയുണ്ട്. സ്വർഗ്ഗത്തിലെ ദൈവം നമുക്ക് കാര്യം സാധിപ്പിച്ച് തരും. മഹാനായ ദാവീദിന്റെ സങ്കീർത്തനം പോലെ, അവൻ എന്റെ വലത്തു ഭാഗത്തുള്ളതുകൊണ്ട് ഞാൻ കുലുങ്ങിപ്പോകയില്ല" (സങ്കീ. 116.8).

ആകയാൽ പ്രിയരേ,

കാതോലികവും അപ്പോസ്തോലികവും ഏകവും വിശുദ്ധവുമായ സഭയായി തുടരുവാനുള്ള വിളിയും തിരഞ്ഞെടുപ്പുമാണ് നമ്മുടെ കൂട്ടത്തിനുള്ളത് എന്ന് പൈതൃക സ്നേഹത്തോടെ നാം വീണ്ടും നിങ്ങളെ ഓർമ്മിപ്പിക്കുന്നു.

മൂന്നാമതായി, ഭാരത ക്രൈസ്തവ സഭകളുടെ അപ്പോസ്തോലിക പൈതൃക സ്ഥാനത്ത് നിലകൊള്ളുന്നതിനാൽ, അത്യന്തം വാത്സല്യപൂർണ്ണമായ ഒരു സമീപനം മലങ്കരസഭയ്ക്ക് സഹോദരീ സഭകളോട് ഉണ്ടായിരിക്കണമെന്ന് നാം ആഗ്രഹിക്കുന്നു. സത്യം ഒന്നേയുള്ളു, അതിലേക്ക് വിവിധ മാർഗ്ഗങ്ങളുണ്ട് എന്ന മന്ത്രധ്വനിയോടെ നാനാത്വത്തിലെ ഏകത്വം സ്വഭാവ സവിശേഷതയായി ഏറ്റുപാടുന്ന ഒരു മണ്ണിലാണ് നാം ജീവിക്കുന്നത്. അതുകൊണ്ട് തന്നെ ദേശീയ സഭ എന്ന നിലയിൽ ക്രൈസ്തവ സഭകൾ തമ്മിലുള്ള സഹകരണ സഹവർത്തിത്വം ഉറപ്പാക്കുന്നതിന് മലങ്കരസഭ പ്രതിജ്ഞാബദ്ധമാണ്. എന്നാൽ ഐക്യം, ലയനമല്ല എന്നും നാം ഓർമ്മപ്പെടുത്തുന്നു.

വാത്സല്യ സഹോദരങ്ങളെ,

മലങ്കരസഭ ഒരു കുടുംബമാണ്. ഇതിൽ സമാന്തര അധികാരകേന്ദ്രങ്ങളോ അവാന്തര വിഭാഗങ്ങളോ ഇല്ല. അഭിപ്രായ ഭിന്നതകൾ ഉണ്ടായിരിക്കാം. അത് നീതിപൂർവ്വം പരിഹരിക്കേണ്ടതാണ്. ദൈവസന്നിധിയിൽ അത് പരിഹരിക്കപ്പെടുക തന്നെ ചെയ്യും.

വാത്സല്യ മക്കളെ,

അവസാനമായി, വ്യത്യസ്തങ്ങളായ പ്രത്യയശാസ്ത്രങ്ങളിലും ആദർശങ്ങളിലും ആകൃഷ്ടരായി നിസ്വാർത്ഥമായ മനുഷ്യ സേവനത്തിലേർപ്പെട്ടിരിക്കുന്ന സഭാംഗങ്ങൾ വ്യത്യസ്ത രാഷ്ട്രീയ പ്രസ്ഥാനങ്ങളിലുണ്ട് അവരുടെ നന്മ പ്രവർത്തികളെ പ്രോത്സാഹിപ്പിക്കുകയും അംഗീകരിക്കുകയും ചെയ്യേണ്ടത് നമ്മുടെ ബാധ്യതയാണ്. അതുപോലെ തന്നെ വ്യവസായികൾ, ഉദ്യോഗസ്ഥർ, കർഷകർ, ആരോഗ്യ പ്രവർത്തകർ, വിവിധ തൊഴിലുകളിൽ ഏർപ്പെട്ടിരിക്കുന്നവർ, കലാ-സാഹിത്യ-മാധ്യമ രംഗങ്ങളിൽ പ്രവർത്തിക്കുന്നവർ എന്നിങ്ങനെ വ്യത്യസ്ത തുറകളിൽ ഉൾപ്പെടുന്ന മലങ്കര സഭാമക്കളുടെ ആത്മികവും ഭൗതികവുമായ ഉന്നമനത്തിനുവേണ്ടി ജാഗ്രതയോടെ വർത്തിക്കുവാൻ നമുക്ക് പ്രതിബദ്ധതയുണ്ട്.

മലങ്കരസഭയുടെ ആഗോളതലത്തിലുള്ള വളർച്ചയുടെ പ്രധാന ശില്പികൾ വിവിധ രാജ്യങ്ങളിലായി ചിതറിപ്പാർക്കുന്ന പ്രവാസികളായ മലങ്കരസഭാ മക്കളാണ്. അവരുടെ നിസ്വാർത്ഥമായ സഭാസ്നേഹത്തെ നാം ഏറെ വിലമതിക്കുന്നു.

പ്രിയ മക്കളേ,

പരിശുദ്ധ സഭയുടെ വിശ്വാസ സംവേദനത്തിന്റെ പ്രഥമ സ്ഥാനമാണ് മലങ്കര നസ്രാണി മാതൃത്വത്തിനുള്ളത്. സാമൂഹിക പ്രതിബദ്ധതയുള്ള സത്യവിശ്വാസികളുടെ ഒരു തലമുറയെ വാർത്തെടുക്കുന്നത് അമ്മമാരുടെ പ്രാർത്ഥനകളിലും കണ്ണുനീരിലുമാണ്. അതിനാൽ യാതൊരു കാരണത്താലും അമ്മയെ

മറക്കാൻ മലങ്കര നസ്രാണികൾക്ക് സാധ്യമല്ല.

പ്രിയ മക്കളേ,

നാം ദീർഘിപ്പിക്കുന്നില്ല. പ. സഭയുടെ തേജസ്സായി വർത്തിക്കുന്ന പട്ടക്കാർ, ശെമ്മാശന്മാർ, സന്യസ്തർ, സുവിശേഷകന്മാർ, ആത്മീയ സംഘടനാ പ്രവർത്തകർ, ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ പാർക്കുന്ന മലങ്കരസഭയുടെ വാത്സല്യ മക്കളേവരുമേ, നിങ്ങളോരോരുത്തർക്കുംവേണ്ടി അപേക്ഷിക്കുന്നവനും പ്രാർത്ഥിക്കുന്നവനുമായി നമ്മെ ആക്കിത്തീർക്കണമേ എന്ന് ദൈവം തമ്പുരാനോട് നിങ്ങൾ യാചിക്കണം. വീണ്ടും പൈതൃക സ്നേഹത്തോടെ നാം ഓർമ്മിപ്പിക്കുന്നു. വാത്സല്യ മക്കളേ, നിങ്ങളുടെ പ്രാർത്ഥനയാണ് നമ്മുടെ ബലം.

പ്രിയരേ,

ഈ ചരിത്ര മുഹൂർത്തത്തിൽ നമ്മുടെ ദേശത്തിന്റെ ഭരണാധികാരികളോടുള്ള കൃതജ്ഞത നാം അറിയിക്കുന്നു. ഭാരതത്തിന്റെ ആദരണീയനായ പ്രസിഡന്റ് ശ്രീ രാംനാഥ് കോവിന്ദ്, ആദരണീയനായ വൈസ് പ്രസിഡന്റ് ശ്രീ എം. വെങ്കയ്യ നായിഡു, ആദരണീയനായ പ്രധാനമന്ത്രി ശ്രീ നരേന്ദ്ര മോദി, ബഹുമാന്യ കേരള ഗവർണർ ശ്രീ ആരിഫ് മുഹമ്മദ് ഖാൻ, ബഹുമാന്യ കേരള മുഖ്യമന്ത്രി ശ്രീ പിണറായി വിജയൻ എന്നിവരോടും ഈ സവിശേഷ സന്ദർഭത്തിൽ സന്നിഹിതരായിരിക്കുന്ന രാഷ്ട്രീയ-സാമൂഹ്യ, സാമുദായിക, സാംസ്ക്കാരിക രംഗങ്ങളിലെ എല്ലാ നേതൃത്വത്തോടും സഹോദരീ സഭാദ്ധ്യക്ഷന്മാരായ അഭിവന്ദ്യ പിതാക്കന്മാരോടുള്ള കടപ്പാടും സ്നേഹവും നാം ഹൃദയപൂർവ്വം അറിയിക്കുന്നു.

നമ്മുടെ വാക്കുകൾ ഉപസംഹരിക്കട്ടെ.

നമുക്ക് ഒരു പ്രാർത്ഥനയുണ്ട്... സകല പരിജ്ഞാനത്തെയും കവിയുന്ന ദൈവസ്നേഹത്തിന്റെ പൂർണ്ണതയിൽ നിറയുന്ന ഒരു ജനപഥമായി നാം പരിണമിക്കണം എന്നാണ് നമ്മുടെ പ്രാർത്ഥന.

നമുക്ക് ഒരു പ്രബോധനമുണ്ട്. വഴിയും സത്യവും ജീവനുമായ ക്രിസ്തുവിലേക്കുള്ള പ്രയാണത്തിൽ പൂർവ്വപിതാക്കന്മാർ സഞ്ചരിച്ച മാർത്തോമ്മായുടെ മാർഗ്ഗത്തിൽ ചരിക്കുന്നവരായ നമ്മുടെ നടപ്പ് നന്നായിരിക്കണം എന്നാണ് നമ്മുടെ പ്രബോധനം.

നമുക്ക് ഒരു പ്രതീക്ഷയുണ്ട്. അധർമ്മത്തോടുള്ള സനാതന പോരാട്ടത്തിൽ അവസാനത്തോളം വിശ്വാസ ജീവിതത്തിൽ നാമേവരും ഉറച്ചു നില്ക്കും എന്നാണ് നമ്മുടെ പ്രതീക്ഷ.

നമുക്ക് ഒരു പ്രതിബദ്ധതയുണ്ട്. നാം അധിവസിക്കുന്ന പ്രകൃതിയോടും




അതിലെ സഹജീവികളോടുമുള്ള കരുണാപൂർണ്ണമായ സഹവർത്തിത്വം ഉറപ്പാക്കുക എന്നതാണ് നമ്മുടെ പ്രതിബദ്ധത.

നമുക്ക് ഒരു പ്രത്യാശയുണ്ട്.

പുതിയ കാലത്തിന്റെയും ലോകത്തിന്റെയും വെല്ലുവിളികളെ നവസാധ്യതകളാക്കിത്തീർക്കുവാൻ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയെ സർവ്വശക്തനായ ദൈവം വഴി നടത്തും എന്നതാണ് നമ്മുടെ പ്രത്യാശ.

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങളെല്ലാവരുടെയുംമേൽ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. ആയത് ദൈവമാതാവായ വിശുദ്ധ കന്യക മറിയാമിന്റെയും ഇന്ത്യയുടെ കാവൽപ്പിതാവായ മാർത്തോമ്മാ ശ്ലീഹായുടെയും ശേഷമുള്ള എല്ലാ പരിശുദ്ധന്മാരുടെയും ശുദ്ധിമതികളുടെയും പ്രാർത്ഥനകളാൽ തന്നെ. ആമ്മീൻ.





# പ്രതിസന്ധിയിൽ പതറാത്ത ഇടയൻ

### പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് രണ്ടാമൻ കാതോലിക്കാ

കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിന്റെ അദ്ധ്യക്ഷനും കാരുണ്യപ്രവർത്തനങ്ങളുടെ നിർവ്വാഹകനുമായ ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ പ്രതിസന്ധികളിൽ നിന്ന് ഊർജ്ജം ഉൾക്കൊണ്ട് ക്രിസ്തുവിന്റെ കാരുണ്യദർശനം നിർലോപം നടപ്പിൽ വരുത്തിക്കൊണ്ടിരിക്കുന്ന ഒരു അസാധാരണ വ്യക്തിത്വമാണ്.

ആയിരത്തിതൊള്ളായിരത്തി എഴുപതുകളുടെ അവസാനത്തിൽ ഉപരിപഠനത്തിനായി USSR-ലെ ലെനിൻഗ്രാഡിലേക്ക് കൊച്ചി വിമാനത്താവളത്തിൽ നിന്നും വിമാനം കയറുന്നതിന് മുമ്പായി രണ്ടു ശെമ്മാശ്ശന്മാർ എറണാകുളം സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിലേക്ക് രാവിലെ കയറിവന്നു. അവർ മാത്യു വൈദ്യൻ ശെമ്മാശ്ശനും മത്തായി ശെമ്മാശ്ശനും ആയിരുന്നു. എറണാകുളം പള്ളിയിൽ അസിസ്റ്റന്റ് വികാരിയായിരുന്ന ഞാനും അവരോടൊപ്പം എയർപോർട്ടിലേക്ക് പോയി. അവരുടെ യാത്രാരേഖകൾ അപൂർണ്ണമായിരുന്നതിനാൽ വളരെ ബുദ്ധിമുട്ടുകൾ തത്സമയം അവർക്ക് നേരിട്ടു. ഞാൻ ആദ്യമായി കാണുന്ന മത്തായി ശെമ്മാശനിൽ അസാധാരണമായ കാര്യശേഷിയും, ഊർജ്ജസ്വലതയും, ഇച്ഛാശക്തിയും കാണാമായിരുന്നു. ഈ മത്തായി ശെമ്മാശ്ശനാണ് ഇന്ന് മലങ്കരസഭയുടെ അഭിമാനമായിരിക്കുന്ന ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനി.

പ്രതിസന്ധികളുടെ കൂടാരമാണ് കണ്ടനാട് വെസ്റ്റ് ഭദ്രാസനം. മിക്കവാറും എല്ലാ പള്ളികളിലും രൂക്ഷമായ വ്യവഹാരം, അനധികൃതമായ കൈയേറ്റം, സെമിത്തേരി തർക്കം, പള്ളികളുടെ അടച്ചുപൂട്ടൽ ആദിയായവ നിത്യസംഭവങ്ങൾ ആണ്. ഈ പശ്ചാത്തലത്തിൽ ആത്മധൈര്യം കൈവെടിയാതെ വിശ്വാസികളെ നയിക്കുകയെന്ന ദുഷ്കരമായ ദൗത്യമാണ് തിരുമേനി തികഞ്ഞ ദൈവാശ്രയബോധത്തോടെ ഭംഗിയായി നിറവേറ്റിക്കൊണ്ടിരിക്കുന്നത്. ഇതിനിടയിലാണ് കാരുണ്യപ്രവർത്തനങ്ങളുടെ മുന്നേറ്റങ്ങൾ. എത്രയെത്ര ജനോപകാരപ്രദമായ പദ്ധതികളാണ് തിരുമേനി നടപ്പിലാക്കിക്കൊണ്ടിരിക്കുന്നത്. തിരുമേനിയുടെ നേതൃത്വത്തിൽ നടത്തപ്പെടുന്ന എല്ലാ പദ്ധതികളിലും ഭദ്രാസനത്തിലെ സമസ്ത വൈദികരുടെയും അവൈദികരുടേയും പൂർണ്ണമായ സഹകരണം ലഭിക്കുന്നുവെന്നത് എടുത്തുപറയേണ്ടിയിരിക്കുന്നു. സമൂഹത്തിൽ പാർശ്വവത്കരിക്കപ്പെട്ടവരെ ഉദ്ധരിക്കുന്ന പദ്ധതികളിലാണ് തിരുമേനി കൂടുതൽ ശ്രദ്ധിക്കുന്നത്. സാധാരണയായി ഒരാളുടെ മനസ്സിൽ അസ്വസ്ഥത നിറഞ്ഞു നിൽക്കുമ്പോൾ പ്രവർത്തിക്കുവാനുള്ള ഊർജ്ജം മന്ദീഭവിക്കും. പക്ഷേ തിരുമേനി, തന്റെ ജീവിതത്തിലെ പ്രതിസന്ധികളെ സാമൂഹ്യ ശുശ്രൂഷകൾക്കുള്ള ഊർജ്ജസ്രോതസ്സായി രൂപാന്തരപ്പെടുത്തുന്ന അന്യാദൃശ്യമായ വ്യക്തിത്വത്തിനുടമയാണ്.

ഒരാളുടെ ജീവിതം അർത്ഥപൂർണ്ണമായിത്തീരുന്നത് അയാൾ എപ്രകാരം അന്യന് ഉപകരിക്കപ്പെട്ടു എന്നതിന്റെ അടിസ്ഥാനത്തിലാണ്. ക്രിസ്തുദർശനത്തിന്റെ ആഴം അപരന്റെ ഉന്നതിയിലാണ് എന്ന തിരിച്ചറിവാണ് പ്രധാനം. സ്വാർത്ഥതയുള്ള ഒരാൾക്ക് അപരന് വേണ്ടി ഒന്നും പ്രവർത്തിക്കുവാനാവില്ല. നഗ്നനും, രോഗിയും, ദരിദ്രനും, അനാഥനും, പട്ടിണികിടക്കുന്നവനും യേശുവിന്റെ ബന്ധുജനങ്ങൾ ആണ്. കവർച്ചക്കാരനെയും, കുറ്റവാളിയെയും, ഒറ്റുകാരനെയും യേശു തന്റെ സ്നേഹത്തിൽ നിന്നും അകറ്റി നിർത്തിയില്ല. യേശുവിന്റെ കൃപാവലയത്തിൽ മേൽപ്പറഞ്ഞവർ വന്നുചേരുമ്പോൾ അവർ രൂപാന്തരപ്പെട്ട് ആത്മചൈതന്യമുള്ളവരായിത്തീരുന്നു. ദുരിത പൂർണ്ണമായ ജീവിതം നയിക്കുന്നവർക്ക് സഹായഹസ്തം നീട്ടിക്കൊടുക്കുന്ന ദൈവരാജ്യ ശുശ്രൂഷയെ തന്റെ ജീവിതത്തിന്റെ ഭാഗമാക്കുക വഴി ഇടയശുശ്രൂഷയുടെ ധന്യമായ തലത്തിലേക്ക് തിരുമേനി തന്റെ കർമ്മമേഖലയെ ഉയർത്തി പ്രോജ്വലിപ്പിക്കുകയാണ് ചെയ്യുന്നത്.

ഭരണപരമായ കാര്യങ്ങളിലും തിരുമേനിയുടെ പ്രാഗത്ഭ്യം തെളിയിക്കപ്പെട്ടിട്ടുള്ളതാണ്. നമ്മുടെ സഭയിലെ മെത്രാപ്പോലീത്താമാർ ഇടയശുശ്രൂഷയോടൊപ്പം ഭരണനിർവ്വഹണവും ചെയ്യേണ്ടതുണ്ട്. എങ്ങനെയെങ്കിലും ഭരണം നടത്തുകയെന്നതല്ല തിരുമേനിയുടെ ശൈലി. സഭാ നിയമങ്ങൾക്കനുസൃതമായി ഭരണപരമായ തീരുമാനങ്ങൾ എടുക്കുന്നതിൽ തിരുമേനിക്ക് ഒട്ടും മടിയില്ല. അവിടെ വലിയവനെന്നോ ചെറിയനെന്നോ ഉള്ള വ്യത്യാസം കാണിക്കാറില്ല. ഉത്തരവാദിത്വബോധമുള്ള ഒരാൾക്ക് വിട്ടുവീഴ്ച ചെയ്ത് കാര്യങ്ങൾ അവസാനിപ്പിക്കാൻ കഴിയുകയില്ല. ആരുടേയും മുഖത്ത് നോക്കി ഉള്ള കാര്യം വളച്ചുകെട്ടില്ലാതെ പറയുവാൻ തിരുമേനിക്ക് മടിയില്ല. അങ്ങനെയുള്ള സന്ദർഭത്തിൽ സഭയുടെ ഉന്നതിയല്ലാതെ മറ്റൊന്നും തിരുമേനിയുടെ മനസ്സിൽ ഉയർന്നു വരികയില്ല.



**ആരാധനയുടെ കാര്യത്തിൽ തിരുമേനി പുലർത്തുന്ന നിഷ്ഠയും നടപടിക്രമങ്ങളും അനുകരണീയമാണ്. അർത്ഥവും വ്യാഖ്യാനവും കൃത്യമായി ഗ്രഹിച്ച് ആരാധനകൾ പൂർത്തീകരിക്കാൻ തിരുമേനി ശ്രദ്ധിക്കാറുണ്ട്. മനസ്സും ശരീരവും ആരാധനയിൽ ലയിപ്പിച്ച് പിഴവുകൾ വരുത്താതെ ആരാധനയർപ്പിക്കുവാൻ തികഞ്ഞ ദൈവഭക്തിയും കൃപയും ധാരാളമായി ഉള്ളവർക്ക് മാത്രമേ സാധിക്കുകയുള്ളൂ.**

ആരാധനയുടെ കാര്യത്തിൽ തിരുമേനി പുലർത്തുന്ന നിഷ്ഠയും നടപടിക്രമങ്ങളും അനുകരണീയമാണ്. അർത്ഥവും വ്യാഖ്യാനവും കൃത്യമായി ഗ്രഹിച്ച് ആരാധനകൾ പൂർത്തീകരിക്കാൻ തിരുമേനി ശ്രദ്ധിക്കാറുണ്ട്. മനസ്സും ശരീരവും ആരാധനയിൽ ലയിപ്പിച്ച് പിഴവുകൾ വരുത്താതെ ആരാധനയർപ്പിക്കുവാൻ തികഞ്ഞ ദൈവഭക്തിയും കൃപയും ധാരാളമായി ഉള്ളവർക്ക് മാത്രമേ സാധിക്കുകയുള്ളൂ. നിർമ്മല ഹൃദയവും തികഞ്ഞ ഏകാഗ്രതയും ഒരുക്കവും ഇക്കാര്യത്തിൽ അനിവാര്യമാണ്. തിരുമേനിയിലെ അദ്ധ്യാപകൻ വിദ്യാർത്ഥികൾക്ക് അറിവിന്റെ സ്രോതസ്സാണ്. വൈദിക സെമിനാരിയിലെ പഠിതാക്കളെ പൗരസ്ത്യ ദർശനത്തിന്റെ ആഴമേറിയ രഹസ്യങ്ങൾ പരിശീലിപ്പിക്കുക വഴി തിരുമേനി തന്റെ ശിഷ്യർക്ക് ആദരണീയനായ ആചാര്യഗുരുശ്രേഷ്ഠനാണ്.

സഭയുടെ മേൽപ്പട്ടക്കാരൻ എന്ന നിലയിൽ എല്ലാ മേഖലകളിലും തിരുമേനി മികവ് പുലർത്തുന്നു എന്നാണ് എന്റെ നിരീക്ഷണം. ദൈവം ഏൽപിച്ച ഉത്തരവാദിത്വങ്ങൾ തികഞ്ഞ വിശ്വസ്തതയോടെ നിറവേറ്റുന്ന അഭിവന്ദ്യ സേവേറിയോസ് തിരുമേനി, അക്ഷരാർത്ഥത്തിൽതന്നെ പൗരസ്ത്യ ക്രൈസ്തവ ദർശനങ്ങളുടെ ഉത്തമനായ കാര്യവിചാരകനാണെന്ന് നിസ്സംശയം പറയാം. തിരുമേനിക്ക് എല്ലാ നന്മകളും ആശംസകളും നേരുന്നു.

(2009-ൽ പ്രസിദ്ധീകരിച്ച *പൗരസ്ത്യ ക്രൈസ്തവ ദർശന കർമ്മയോഗി* എന്ന ഗ്രന്ഥത്തിൽ നിന്നും)

# പൈതൃകങ്ങളുടെ പരിപാലകൻ

ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ

അര നൂറ്റാണ്ടിനടുത്ത പരിചയവും അടുപ്പവും അഭിവന്ദ്യ ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനിയുമായി ഞാൻ അവകാശപ്പെടുന്നു. കുടുംബ പശ്ചാത്തലത്തിലാണത് ആരംഭിക്കുന്നതെങ്കിലും ശക്തമായത് ആത്മിക സഭാമണ്ഡലത്തിലാണ്. മാവേലിക്കര സെന്റ് പോൾസിലെ എം. ജി. പോൾ അച്ചനും (പുതുപ്പാടി സെന്റ് പോൾസ് ആശ്രമാംഗം), എം. എ. മത്തായി അച്ചനും ആത്മമിത്രങ്ങളായിരുന്നു. അങ്ങനെ എം. ജി. പോൾ അച്ചന്റെ ആത്മമിത്രങ്ങളിലേക്കും ആ അടുപ്പം വ്യാപിച്ചു. അവർ വൈദികസെമിനാരി പഠനം പൂർത്തിയാക്കി ഇറങ്ങിയ വർഷമാണ് ഞങ്ങൾ പ്രവേശിച്ചത്. തിരുമേനിയുമായുള്ള എന്റെ പരിചയത്തിന്റെ പശ്ചാത്തലത്തിൽ ഞാൻ കാണുന്ന ചില അനുഭവങ്ങൾ:




### 1. സഭാത്മക ആത്മീയതയുടെ ശക്തനായ വക്താവ്

സഭയുടെ പഠിപ്പിക്കലുകൾക്കും പാരമ്പര്യങ്ങൾക്കും ആചാരാനുഷ്ഠാനങ്ങൾക്കും വിധേയപ്പെട്ട ആത്മികശൈലിയാണ് തിരുമേനിയുടേത്. സഭയുടെ ആത്മിക പൈതൃകങ്ങളുടെ ആഴങ്ങളിൽനിന്നും അനുഭവിക്കുവാനുള്ള ആവേശം എപ്പോഴും കാട്ടുന്നു. ഈ രംഗത്ത് എളിയ കാര്യങ്ങളിൽ പോലുമുണ്ടാകുന്ന വ്യതിയാനങ്ങൾ ഉൾക്കൊള്ളുവാൻ വലിയ പ്രയാസമാണ്. സഭയെ 100 ശതമാനവും അനുസരിക്കുവാൻ ഉത്സാഹമുള്ള ഒരു ഉത്തമ സഭാശുശ്രൂഷകനായിരിക്കുക എന്നത് തന്റെ നിർബന്ധബുദ്ധികളിൽ ഒന്നാണ്. സഭയുടെ അച്ചടക്കമുള്ള ഒരു എളിയ ദാസനായിരിക്കുക. ഉദാഹരണങ്ങൾ അനവധിയുണ്ട്. ഒന്നു മാത്രം ഉദ്ധരിക്കട്ടെ. പ. വട്ടശ്ശേരിൽ തിരുമേനിയുടെ ഒരു ഓർമ്മപ്പെരുന്നാൾ ദിവസം വി. മൂന്നിന്മേൽ കുർബാനയാണ്. പ. ബാവാ തിരുമേനിയാണ് പ്രധാന കാർമ്മികൻ. ഞങ്ങൾ രണ്ടു മെത്രാന്മാർ താഴത്തെ ചെറിയ മദ്ബഹാകളിലും ചൊല്ലുന്നു. എന്റെ കൂടെയുള്ള മെത്രാപ്പോലീത്താ എന്നേക്കാൾ പ്രായത്തിൽ അല്പം സീനിയർ ആയിരുന്നു. അദ്ദേഹം വടക്കുവശത്തുള്ള ത്രോണോസിലാണ് നമ്മുടെ രീതിയനുസരിച്ച് ചൊല്ലേണ്ടത്. എന്നാൽ പ. വട്ടശ്ശേരിൽ തിരുമേനിയുടെ കബർ തെക്കുവശത്തെ ത്രോണോസിനോട് ചേർന്നായിരിക്കുന്നതുകൊണ്ട് അദ്ദേഹം എന്റെ സമ്മതത്തോടെ അവിടെ വി. കുർബാന ചൊല്ലുവാൻ തയ്യാറായി. ഈ നീക്കത്തിലെ 'അപാകത' മനസ്സിലാക്കിയ അഭി. സേവേറിയോസ് തിരുമേനി ഇത് ശരിയായ രീതിയല്ല എന്ന് ഉടനെ എന്നെ ഓർമ്മിപ്പിച്ചു. സഭയുടെ രീതികൾക്കും അനുഷ്ഠാനങ്ങൾക്കും മാറ്റം വരുത്തുന്ന പ്രവണത അദ്ദേഹത്തിന് വേദനാജനകമായിരുന്നു. അതുകൊണ്ട് കാലികമായ മാറ്റങ്ങൾക്ക് അദ്ദേഹം എതിരാണെന്നർത്ഥമില്ല. പ. സുന്നഹദോസ് കൈക്കൊള്ളുന്ന തീരുമാനങ്ങൾ അതേപടി അനുസരിക്കുകയും ചെയ്യും. ഓരോരുത്തരും അവരവർക്ക് യുക്തമെന്നു തോന്നുന്ന രീതിയിൽ വർത്തിച്ചാൽ പ്രത്യേകിച്ച് പ. സഭയുടെ ആരാധനാ ആചാരാനുഷ്ഠാന കാര്യങ്ങളിൽ, നമുക്കു നഷ്ടപ്പെടുന്നത് ഏകത്വവും ഐകരൂപ്യവും ആയിരിക്കും. താൻ പ. സഭയുടെ ശുശ്രൂഷകനാണെന്ന അവബോധം അദ്ദേഹത്തിൽ ശക്തമായിരുന്നു. അതുകൊണ്ട് പരസ്യാക്ഷേപം നടത്തി 'പ്രവാചക'നാകുവാൻ തുനിഞ്ഞിരുന്നില്ല. എന്നാൽ തിരുത്തലുകൾ വേണ്ട വിഷയങ്ങൾ അതവതരിപ്പിക്കേണ്ട വേദികളിൽ അവതരിപ്പിച്ച് ഉചിതമായ ഭേദഗതികൾക്കായി തന്റെ അഭിപ്രായം പറയുകയും ചെയ്യും.

### 2. ചിട്ടയും നിഷ്ഠയുമുള്ള പ്രാർത്ഥനാജീവിതം

കോട്ടയം ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി അദ്ധ്യാപകനും അതിന്റെ വൈസ് പ്രസിഡന്റു കൂടിയുമായിരിക്കുന്ന തിരുമേനി എല്ലാവരോടും കൂടി ചേർന്നുള്ള യാമപ്രാർത്ഥനകൾക്കും കാനോനിക നമസ്കാരങ്ങൾക്കും കഴിവതും വീഴ്ച വരുത്താറില്ല. ധ്യാനത്തിനും നിത്യേനയുള്ള വേദവായനയ്ക്കുമൊക്കെ സമയം വേർതിരിക്കുന്നു. "21-ാം നൂറ്റാണ്ടിലെ ക്രിസ്ത്യാനി ഒരു മിസ്റ്റിക് ആയിരിക്കണമെന്നും അല്ലാതെയിരുന്നാൽ വിശ്വാസം ത്യജിക്കപ്പെടുവാൻ സാധ്യതയുണ്ടെന്നും" നിരീക്ഷിച്ച ഒരു റോമൻ കത്തോലിക്കാ ദൈവശാസ്ത്രജ്ഞനായിരുന്നു ജാൻ ദെനിയേലു (1905-74). ഒരു സാധാരണ വിശ്വാസിയെക്കുറിച്ചുള്ള പ്രതീക്ഷ അതാണെങ്കിൽ അവർക്കു നേതൃത്വം നൽകുന്ന ആൾ ഈ കാര്യത്തിൽ എത്രമാത്രം മുന്നേറിയാൽ മതിയാകും. തിരുമേനി ഈ കാര്യത്തിലും മുൻനിരയിൽ തന്നെയുണ്ട്. തനിക്കെതിരായി അകത്തുനിന്നും പുറത്തുനിന്നും ഒരുപോലെ ഉണ്ടായിക്കൊണ്ടിരിക്കുന്ന അധിക്ഷേപ-പരിഹാസ ആക്രമണങ്ങളെ അവഗണിച്ച് ശാന്തനായി മുന്നോട്ടു പോകുവാനുള്ള ഊർജ്ജം തന്റെ യോഗാത്മഭാവത്തിൽ നിന്നാണെന്ന് അദ്ദേഹത്തെ അടുത്തറിയുന്ന ആർക്കും ബോദ്ധ്യമാകും. മറ്റുള്ളവരെ ബോദ്ധ്യപ്പെടുത്തുവാനുള്ള ശ്രമം തന്റെ ഭാഗത്തില്ലെങ്കിലും മറ്റുള്ളവർക്ക് അത് ബോദ്ധ്യപ്പെടുമെന്നതാണ് സത്യം. ഈ യോഗാത്മഭാവത്തെക്കുറിച്ച് പ്രവാചകനായ യെശയ്യാവ് രേഖപ്പെടുത്തിയിട്ടുണ്ടല്ലോ (41:31): "യഹോവയെ കാത്തിരിക്കുന്നവർ ശക്തിയെ പുതുക്കും; അവർ കഴുകന്മാരെപ്പോലെ ചിറകടിച്ചു കയറും; അവർ തളർന്നു പോകാതെ ഓടുകയും ക്ഷീണിച്ചുപോകാതെ നടക്കുകയും ചെയ്യും." തിരുമേനിയുടെ കർമ്മമണ്ഡലത്തിലെ കരുത്തിന്റെ രഹസ്യവും മറ്റൊന്നല്ല. സഭയുടെ ഔദ്യോഗിക നോമ്പുകൾ കൂടാതെ പ്രത്യേക സന്ദർഭത്തിനും സാഹചര്യത്തിനും അനുയോ


# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH



ജ്യമായ വ്യക്തിഗത നോമ്പുകളും നോക്കാറുണ്ട്. ചുരുക്കത്തിൽ തിരുമേനിക്ക് എന്നാണ് നോമ്പില്ലാതിരിക്കുന്നത് എന്നന്വേഷിക്കുന്നതായിരിക്കും എളുപ്പം.

**3. ഏറ്റെടുക്കുന്ന കാര്യങ്ങളോടുള്ള പ്രതിബദ്ധത**

സഭയുടെ ചെറുതും വലുതുമായ അനേകം ഉത്തരവാദിത്വങ്ങളിലും ചുമതലകളിലും തിരുമേനി വ്യാപൃതനാണ്. ഏല്പിക്കുന്ന ചുമതലകൾ ഏറ്റവും ഭംഗിയായി എങ്ങനെ നിറവേറ്റാം എന്ന ഏക ചിന്തയാണുള്ളത്; ഊണിലും ഉറക്കത്തിലും. ഈ നടത്തിപ്പിനായിട്ടുണ്ടാകുന്ന ശാരീരിക-മാനസിക-സാമ്പത്തിക ബുദ്ധിമുട്ടുകളെ തീരെ ഗൗനിക്കാറില്ല. മൂന്ന് ഭദ്രാസനങ്ങൾ, തിരുമേനി നേരിട്ട് നേതൃത്വം നൽകുന്ന രണ്ട് ഡസനിലടുത്ത ജീവകാരുണ്യ പ്രസ്ഥാനങ്ങളും സ്ഥാപനങ്ങളും എന്നിവയോടൊപ്പമാണ് സഭയുടെ പൊതുവായ ആവശ്യങ്ങൾക്കുവേണ്ടിയുള്ള തുടർച്ചയായ അധ്വാനങ്ങൾ. സഭാകേസുകൾ കൈകാര്യം ചെയ്തിരുന്ന സമയത്ത് ആയതിനുവേണ്ടി നടത്തിയ തുടർച്ചയായ യാത്രകൾ മാത്രം നോക്കിയാൽ മതിയാകും തന്റെ അർപ്പണബോധം അറിയുവാൻ. അനേകവേളകളിൽ തിരുമേനി ഏറ്റിരുന്ന പ്രോഗ്രാമുകൾ റദ്ദു ചെയ്തോ മറ്റാരെയെങ്കിലും ഏല്പിച്ചിട്ട് പോകുകയോ ചെയ്ത സന്ദർഭങ്ങളും കുറവായിരുന്നില്ല. ഡൽഹിയിലെ കടുത്ത തണുപ്പുകാലത്തുള്ള യാത്രകളും ഇതിൽ ഉൾപ്പെടും. ഇതെല്ലാം ഏറ്റെടുക്കുകയോ ഏല്പിക്കുകയോ ചെയ്ത കാര്യങ്ങൾ ഭംഗിയായി നിറവേറ്റുവാനുള്ള പ്രതിബദ്ധതയുടെ ആത്മാവിനെയാണ് പ്രതിഫലിപ്പിക്കുന്നത്.

**4. സുതാര്യതയുടെ സൂക്ഷിപ്പുകാരൻ**

സാമ്പത്തിക കാര്യങ്ങളിൽ തിരുമേനി കാട്ടുന്ന സുതാര്യത മറ്റൊരു മാതൃകാപരമായ പാഠമാണ്. കൈയിൽ കിട്ടുന്ന എല്ലാ പണത്തിനും, കൈമുത്തു ഉൾപ്പെടെ രസീതു നൽകിയിരിക്കും. ആണ്ടവസാനം ആഡിറ്റ് ചെയ്ത വാർഷിക തെരട്ടും റിപ്പോർട്ടും പണം നൽകിയവർക്ക് ലഭിച്ചിരിക്കും. പ്രസ്തുത കണക്ക് സുന്നഹദോസിൽ സമർപ്പിക്കുന്നു. സാമ്പത്തിക അച്ചടക്കം, ആത്മിക-രാഷ്ട്രീയ-സാമൂഹ്യ രംഗത്ത് പ്രവർത്തിക്കുന്ന എല്ലാ നേതാക്കൾക്കും ഒന്നുപോലെ ഉണ്ടാകേണ്ട ഒരടിസ്ഥാന ഘടകമാണ്.

സാമ്പത്തികമായ കാര്യങ്ങളിൽ പാലിക്കേണ്ട സുതാര്യതയെപ്പറ്റി പ. പൗലോസ് അപ്പോസ്തലൻ പ്രതിപാദിക്കുന്നു: "ഞങ്ങൾ നടത്തിവരുന്ന ഈ ധർമ്മശേഖരകാര്യത്തിൽ ആരും ഞങ്ങളെ അപവാദം പറയാതിരിപ്പാൻ സൂക്ഷിച്ചുകൊണ്ട് ഞങ്ങൾ കർത്താവിന്റെ മുമ്പാകെ മാത്രമല്ല മനുഷ്യരുടെ മുമ്പാകെയും യോഗ്യമായത് മുൻകരുതുന്നു" (2 കോരി. 8:20, 21). ദൈവത്തെ മാത്രം ബോദ്ധ്യപ്പെടുത്തിയാൽ പോരാ മനുഷ്യരെയും ബോദ്ധ്യപ്പെടുത്തണമെന്ന വാദമാണ് പ. പൗലോസ് പകർന്നു തരുന്നത്. ഇത് അക്ഷരാർത്ഥത്തിൽ തന്നെ അഭിവന്ദ്യ തിരുമേനി പാലിക്കുന്നു.

സ്വന്തം പേരിൽ സ്ഥാപനമോ സ്വത്തുക്കളോ ഒന്നും ഇല്ല. തേടിയതും നേടിയതുമെല്ലാം പ. സഭയുടെ പേരിൽ സഭയ്ക്കുവേണ്ടി. തിരുമേനിയുടെ സുതാര്യത വെളിവാക്കുന്ന മറ്റൊരു മേഖലയാണത്.

**5. പ്രയാസങ്ങളിൽ കൂടെ നിൽക്കുന്ന പ്രവണത**

മറ്റുള്ളവരുടെ പ്രയാസഘട്ടങ്ങളിൽ കൂടെനിന്ന് ബലം പകരുവാനുള്ള വലിയ മനസ്സിനുടമയാണ് തിരുമേനി. വ്യക്തിപരമായി പല അനുഭവങ്ങളുമുണ്ട്. ഫ്രണ്ട്ഷിപ്പിനെക്കുറിച്ച് രണ്ടു പാഠങ്ങൾ കാണുകയുണ്ടായി.

a) "Don't look for someone who will solve all your problems. Look for someone who will stand with you in difficulties." (നിങ്ങളുടെ എല്ലാ പ്രശ്നങ്ങളും പരിഹരിക്കുന്ന ഒരാളിനെ തെരയേണ്ട. നിങ്ങളുടെ പ്രയാസങ്ങളിൽ നിങ്ങളുടെ കൂടെ നിൽക്കാവുന്ന ഒരാളെ അന്വേഷിക്കുക).

b) "People are not accepted and respected by their physical appearance, but by their acts of kindness, love, respect, honesty, loyalty and integrity." (ആൾക്കാർ അംഗീകരിക്കപ്പെടുകയും ആദരിക്കപ്പെടുകയും ചെയ്യുന്നത് അവരുടെ ശാരീരികരൂപം കൊണ്ടല്ല, പ്രത്യുത അവരുടെ കാരുണ്യത്തിന്റെ, സ്നേഹത്തിന്റെ, ആദരവിന്റെ, സത്യസന്ധതയുടെ, ആത്മാർത്ഥതയുടെ, സത്യനിഷ്ഠയുടെ കർമ്മങ്ങളിലൂടെ ആണ്). ദൈവസൃഷ്ടിയെ ആക്ഷേപിക്കുന്നവൻ സ്രഷ്ടാവായ ദൈവത്തെയാണ് ആക്ഷേപിക്കുന്നത്. ദൈവവിചാരമുണ്ടെങ്കിൽ ഇങ്ങനെ ചെയ്കില്ല. ആരെയും തുച്ഛീകരിക്കാതിരിപ്പാൻ തിരുവചനം ഓർമ്മപ്പെടുത്തുന്നു


പോപ്പ് ജോൺ പോൾ രണ്ടാമനൊപ്പം റോമിൽ.

(വി. മത്തായി 18:10, 11). തിരുമേനി ആരംഭിച്ച് അനുഗ്രഹമായി നടത്തിവരുന്ന ജീവകാരുണ്യപ്രസ്ഥാനങ്ങളും പ്രവർത്തനങ്ങളും അതിന്റെ നൂറുകണക്കിന് ഉപഭോക്താക്കളും തിരുമേനിയുടെ കാരുണ്യത്തിന്റെയും സ്നേഹത്തിന്റെയും മാധുര്യം ആഴത്തിൽ അറിയുന്നു.

**ഉപസംഹാരം**

ഈ കുറിപ്പുകൾ എല്ലാം തിരുമേനി കാണുമോ എന്നറിയില്ല. പറഞ്ഞതിന് ഒരു മറുവശം കൂടിയുള്ളത് പറയാതിരുന്നാൽ ശരിയാകില്ല എന്ന ചിന്തകൊണ്ടു കുറിക്കുന്നു. 2020-ലെ മനോരമ വാർഷികപതിപ്പിൽ പെരുമ്പടവം ശ്രീധരന്റെ 'അശ്വാരൂഢന്റെ വരവ്' എന്നൊരു നോവൽ ഉണ്ടായിരുന്നു. മഹാനായ അലക്സാണ്ടർ ചക്രവർത്തിയെ കുറിച്ചുള്ള ഒരു ചരിത്രനോവലാണ്. ഇതിന്റെ പ്രധാന ഭാഗം ഡയോജനീസ് എന്ന ഗ്രീക്ക് തത്വചിന്തകനും അലക്സാണ്ടർ ചക്രവർത്തിയുമായി നടത്തുന്ന സംഭാഷണമാണ്. ഗ്രന്ഥകാരന്റെ ഭാവനയിൽ നിന്നുയർന്നതാകണം ചർച്ചാവിഷയങ്ങൾ. അവ അധികവും ചക്രവർത്തിക്കു നൽകുന്ന ഉപദേശങ്ങളാണ്. അവയിൽ നിന്നും 5 കാര്യങ്ങൾ എടുത്തു പറയുന്നത് ഉപദേശരൂപത്തിൽ കാണേണ്ട, മറിച്ച് ഒരു വായനാനുഭവത്തിന്റെ പങ്കിടീലായി കണ്ടാൽ മതി.

1) വ്യാജസ്തുതികളുടെ രഹസ്യം കാണുവാനുള്ള കണ്ണ് ചക്രവർത്തിമാർക്കുണ്ടാകണം.

2. ഏറെ വിശ്വസിച്ചവരാകും ഒരു നിർണ്ണായകഘട്ടത്തിൽ ചതിക്കുന്നത്.

3. അധികാരത്തിന്റെ ഉന്മാദം ആപത്താണ്. ഒരാളെ ചീത്തയാക്കാൻ അയാളെ പിടിച്ച് രാജാവാക്കിയാൽ മതി.

4. ജീവിതത്തെ ജീവിതമാക്കുന്നത് ധാർമ്മികതയാണ്.

5. പടയോട്ടങ്ങൾക്കും വിജയങ്ങൾക്കുമിടയിൽ രാജാവ് നിസ്സഹായരായ പ്രജകളെ ഓർക്കണം.

തിരുമേനിക്ക് ഈ കാര്യങ്ങൾ നല്ല ബോദ്ധ്യമുള്ളതാണെന്നതിന് തർക്കമില്ല. ദൈവം പ. സഭയിലൂടെ അദ്ദേഹത്തിന് നൽകുന്ന നിയോഗം അനുഗ്രഹകരമായി നിറവേറ്റുവാനുള്ള കൃപ സമൃദ്ധിയായി നൽകട്ടെ.

Life is an assignment to draw sufficient conclusions from insufficient situations.



# മലങ്കരയ്ക്ക് കാലം കരുതിവച്ച സമ്മാനം

## ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ

മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ മലങ്കരസഭാ വിശ്വാസികളുടെ മാർഗ്ഗദർശനവും കാതോലിക്കേറ്റിന്റെ ദൃഢനിശ്ചയത്തിന്റെ പ്രതീകവുമാണ്. 'മാത്യൂസ്' എന്ന വാക്കിന്റെ അർത്ഥം 'ദൈവത്തിന്റെ ദാനം' എന്നാണ്. 'സേവേറിയോസ്' എന്നത് 'കൃത്യനിഷ്ഠ'യുടെ പര്യായവും. വർണ്ണാഭമായ പുഷ്പത്തിന് സുഗന്ധംപോലെ രണ്ടും ഇഴയടുപ്പത്തോടെ ഈ പിതാവിൽ ചേർന്നു നിൽക്കുന്നു.

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ നിയുക്ത കാതോലിക്കാ സ്ഥാനത്തേക്ക് അഭിവന്ദ്യ മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ തിരഞ്ഞെടുക്കപ്പെട്ടിരിക്കുകയാണ്. ഇത് തികച്ചും ദൈവനിയോഗമായിരുന്നു. ഈ നിയോഗത്തിലേക്കുള്ള ചുവടുവയ്പുകളായിരുന്നു അദ്ദേഹത്തിന്റെ ചിന്തയും പ്രബോധനവും പ്രവർത്തനവും.

കോട്ടയം വാഴൂർ എന്ന ചെറു ഗ്രാമത്തിൽ ഒരു സാധാരണ കർഷക കുടുംബത്തിൽ ജനിച്ച അഭിവന്ദ്യ പിതാവ് ഇന്ന് മാർത്തോമ്മാ ശ്ലീഹായുടെ ശ്ലൈഹിക സിംഹാസനത്തിലേക്ക് ആരൂഢനാകുമ്പോൾ മലങ്കരസഭയ്ക്ക് 'ഇതു ദൈവം നൽകിയ ദാനം' എന്ന് ആത്മാഭിമാനത്തോടെ പറയുവാൻ കഴിയും. ഇതിനു സാഹചര്യമൊരുക്കിയ ദൈവത്തെ സ്തുതിക്കുന്നു.

നിലപാടുകളിൽ ഉറച്ചുനിൽക്കുകയും, നിൽക്കുന്ന ഇടത്തിന്റെ പൂർണ്ണ സ്വാതന്ത്ര്യത്തിനുവേണ്ടി വാദിക്കുകയും ചെയ്യുന്ന അഭിവന്ദ്യ മെത്രാപ്പോലീത്തായുടെ വ്യക്തിജീവിതം സുതാര്യവും ദൈവകൃപയാൽ സ്ഫുടം ചെയ്തതുമാണ്. കാഴ്ചപ്പാടുകളിൽ വ്യക്തതയുണ്ട്. തീരുമാനങ്ങളിൽ സ്ഥൈര്യമുണ്ട്. നിഷ്ഠയും കൃത്യതയും അദ്ദേഹത്തിന്റെ ഭൂഷണമാണ്. സഭാവിശ്വാസത്തിലും അതിന്റെ നിലനില്പിലും വിട്ടുവീഴ്ചയില്ലാത്ത കാർക്കശ്യക്കാരനാണ്. സഭയുടെ ഭദ്രതയ്ക്ക് ഈ നിലപാട് അവശ്യവുമാണ്. മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ ഒരു പുതിയ കാലഘട്ടത്തിലേക്ക് പ്രവേശിക്കുന്നു. ഇതൊരു ചരിത്ര മുഹൂർത്തമാണ്. പരിശുദ്ധ പിതാക്കന്മാരുടെ സ്വപ്നത്തിന്റെ സഫലത കൂടിയാണ്.

'നിലപാടുകളുടെ കാവൽക്കാരനായി' ജീവിച്ച ഭാഗ്യവാനായ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ പിൻഗാമിയായി, അഭിവന്ദ്യ മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ നിയോഗിതനായത് സഭയോടുള്ള ദൈവത്തിന്റെ കരുതലും ശ്രേഷ്ഠമായ നടത്തിപ്പുമാണ്. പൗരസ്ത്യ പിതാക്കന്മാരുടെ ജീവിത രീതിയും ശൈലിയും പിൻതുടരുന്നതിൽ തുടക്കം മുതൽ ശുഷ്കാന്തി നിലനിർത്തി. ആരാധനയും ആതുരസേവനവും അടിസ്ഥാനമാക്കിയുള്ള ജീവിതമാണ് മെത്രാപ്പോലീത്തായെ ഏറെ സവിശേഷതയുള്ള വ്യക്തിയായി രൂപാന്തരപ്പെടുത്തിയത്.

പ്രാർത്ഥനയും സേവനവും സമഞ്ജസമാകുന്നിടത്താണ് ഓർത്തഡോക്സിയുടെ പ്രസക്തി. പ്രാർത്ഥനയില്ലാത്ത പ്രവൃത്തിയും, പ്രവൃത്തിയില്ലാത്ത പ്രാർത്ഥനയും വ്യർത്ഥമാണ്. മെത്രാപ്പോലീത്തായെ സംബന്ധിച്ചിടത്തോളം പ്രാർത്ഥനയും പ്രവൃത്തിയും, ആരാധനയും ആതുരസേവനവും ഒരുപോലെ ജീവിത വ്രതമാക്കിയ പിതാവാണ്. അദ്ദേഹത്തിന്റെ ഓരോ പ്രസ്ഥാനങ്ങളും അതിനു നിദർശനങ്ങളാണ്. പാർശ്വവത്കരിക്കപ്പെട്ടവരിലേക്ക് ഇറങ്ങിച്ചെല്ലുന്ന സേവനം. ആലംബഹീനർക്കുള്ള കൈത്താങ്ങായി അദ്ദേഹം മാറുന്നത് എത്രയോ പ്രാവശ്യം നാം കണ്ടിരിക്കുന്നു.

വിട്ടുവീഴ്ചയില്ലാത്ത ആരാധനാ ജീവിതത്തിന്റെ ഉടമയാണ് ഈ പിതാവ്. നിഷ്ഠയുള്ള ജീവിതക്രമം. സഭയോടും സമൂഹത്തോടുമുള്ള പ്രതിബദ്ധത. എന്നാൽ ഇവയിലൊന്നും വ്യക്തിപരമായ ഒരു പ്രശംസയും നടത്താറില്ല. ഏതെങ്കിലുംതരത്തിലുള്ള അംഗീകാരം അദ്ദേഹം ആഗ്രഹിക്കുന്നില്ല എന്നതാണ് വസ്തുത. ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായ്ക്ക് മലങ്കരസഭയിലുള്ള അംഗീകാരവും ഔന്നത്യവും അതുല്യമാണ്.



എനിക്ക് അദ്ദേഹം ഗുരുസ്ഥാനീയനും വഴികാട്ടിയുമാണ്.

നൂറ്റാണ്ടുകൾ പഴക്കമുള്ള സഭാകേസ്സിന്റെ ഇപ്പോഴത്തെ നടത്തിപ്പുകാരൻ എന്ന നിലയിൽ തിരുമേനിയുടെ സേവനം അവിസ്മരണീയമാണ്. പരിശുദ്ധ ബാവാമാരോടു ചേർന്നുനിന്നുകൊണ്ട് സഭയുടെ വിശ്വസ്തനായി പ്രയത്നിച്ചു. ഭാഗ്യവാനായ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ ഭരണകാലഘട്ടം പ്രക്ഷുബ്ധമായിരുന്നു. കോലഞ്ചേരി ഉപവാസം, തൃക്കുന്നത്ത് സെമിനാരി പ്രശ്നം തുടങ്ങി സഭയുടെ വടക്കൻ ഭദ്രാസനങ്ങളിലെല്ലാം അശാന്തിയും അസമാധാനവും തർക്കവും കൊടുമ്പിരികൊണ്ടിരുന്നപ്പോൾ മലങ്കര മെത്രാപ്പോലീത്തായും, പൗരസ്ത്യ കാതോലിക്കായും എന്ന നിലയിൽ ധീരമായി നേതൃത്വം നൽകിയ 'നിലപാടുകളുടെ കാവൽക്കാരൻ' എന്ന നിലയിൽ മലങ്കരസഭയെ മാറോടുചേർത്ത് നിർത്തിയ പരിശുദ്ധ ബാവാതിരുമേനിയുടെ കരങ്ങൾക്ക് ശക്തി നൽകി ഒപ്പം നിന്ന പിതാവാണ് സേവേറിയോസ് മെത്രാപ്പോലീത്താ. അതുകൊണ്ടുതന്നെ ആ പരിശുദ്ധ പിതാവിന്റെ പിൻഗാമിയാകുവാനുള്ള സർവ്വ ഗുണങ്ങളും ദൈവനിയോഗത്താൽ ലഭ്യമായി. ഇത് സഭയോടുള്ള ദൈവത്തിന്റെ കരുതലാണ്. പരിശുദ്ധ റൂഹായുടെ നടത്തിപ്പും പരിശുദ്ധ പിതാക്കന്മാരുടെ മദ്ധ്യസ്ഥതയും ഇതിലൂടെ വെളിപ്പെട്ടു.

വെല്ലുവിളികൾ ഏറെയുള്ള കാലത്തിലൂടെയാണ് സഭ കടന്നുപോകുന്നത്. അതുകൊണ്ടുതന്നെ ഈ പിതാവിന്റെ തെരഞ്ഞെടുപ്പ് ദൗത്യനിർവ്വഹണത്തിന്റെ മുന്നൊരുക്കമായാണ് കാണേണ്ടത്.

ബഹുഭാഷാ പണ്ഡിതൻ, ഗ്രന്ഥകാരൻ, മികച്ച അധ്യാപകൻ, പ്രബോധകൻ, ധ്യാനഗുരു – തൊട്ടതെല്ലാം പൊന്നാക്കുന്ന അപാരമായ കൃപയുടെ തെളിമയാർന്ന രൂപമാണ് അഭിവന്ദ്യ പിതാവ്. മലങ്കര സുറിയാനി സഭയെ സംബന്ധിച്ചിടത്തോളം എല്ലാ അർത്ഥത്തിലും ഈ തിരഞ്ഞെടുപ്പ് അനുഗ്രഹമാണ്.

സഭയുടെ പ്രധാന മേലദ്ധ്യക്ഷ സ്ഥാനത്തേക്ക് ഉത്തമനായ ഈ പിതാവിനെ ലഭിച്ചു എന്നത് ദൈവകൃപയാണ്. തിരുമേനിയുടെ ധീരമായ നേതൃത്വത്തിനു കീഴിൽ വിശുദ്ധ സഭയുടെ ഉന്നതിക്കും പുകഴ്ചയ്ക്കുമായി ഒന്നായി പ്രവർത്തിക്കുവാൻ ദൈവം നമ്മെ സഹായിക്കട്ടെ എന്ന് ആശംസിക്കുന്നു. ❑

# ദൈവാത്മാവുള്ള പുരുഷൻ

ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പോലീത്താ

മോശ യഹോവയോട്: "യഹോവയുടെ സഭ ഇടയനില്ലാത്ത ആടുകളെപ്പോലെ ആകാതിരിപ്പാൻ തക്കവണ്ണം അവർക്കു മുമ്പായി പോകുവാനും അവർക്കു മുമ്പായി വരുവാനും അവരെ പുറത്തു കൊണ്ടുപോകുവാനും അകത്തുകൊണ്ടു പോകുവാനും സകല ജഡത്തിന്റെയും ആത്മാക്കളുടെ ദൈവമായ യഹോവ സഭയുടെ മേൽ ഒരാളെ നിയമിക്കുമാറാകട്ടെ" എന്നു പറഞ്ഞു. യഹോവ മോശയോട് കല്പിച്ചത്, "എന്റെ ആത്മാവുള്ള പുരുഷനായി നൂന്റെ മകനായ യോശുവയെ വിളിച്ച് അവന്റെ മേൽ കൈവച്ച് അവനെ പുരോഹിതനായ ഏലെയാസാരിന്റെയും സർവ്വസഭയുടെയും മുമ്പാകെ നിർത്തി അവർ കാൺകെ അവന് ആജ്ഞകൊടുക്ക.." (സംഖ്യാ പുസ്തകം 27:15-19).

കനാൻ ദേശം എന്ന വാഗ്ദത്ത നാട്ടിലേക്ക് ദൈവജനത്തെ നയിച്ചുകൊണ്ട് യാത്ര ചെയ്ത മോശ ആ വാഗ്ദത്തനാട്ടിൽ പ്രവേശിക്കുന്നതിന് മുമ്പ് താൻ തന്റെ പിതാക്കന്മാരോട് ചേർക്കപ്പെടണം എന്നതാണ് ദൈവഹിതം എന്ന് തിരിച്ചറിഞ്ഞപ്പോൾ, ജനം ഇടയനില്ലാത്ത ആടുകളെപ്പോലെ ആകാതിരിപ്പാൻ ഒരാളെ അവർക്ക് ഇടയനായി നിയമിക്കണമെ എന്ന് യഹോവയോട് പ്രാർത്ഥിച്ചു. മോശയുടെ പ്രാർത്ഥന കേട്ട യഹോവ യോശുവയെ യിസ്രായേൽ ജനത്തിന് പുതിയ ഇടയനായി തിരഞ്ഞെടുത്ത് നിയമിച്ചു. 'എന്റെ ആത്മാവുള്ള പുരുഷൻ' എന്നാണ് യഹോവയാം ദൈവം യോശുവയെ വിശേഷിപ്പിക്കുന്നത്.

മലങ്കരസഭയെ വ്യവഹാരരഹിത സഭ എന്ന വാഗ്ദത്തനാട്ടിലേക്ക് നയിച്ച പുണ്യശ്ലോകനായ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാബാവ തിരുമേനിയും മോശയെപ്പോലെ ദൂരെ നിന്ന് ആ വാഗ്ദത്തനാട് കണ്ടിട്ട് ദൈവഹിതപ്രകാരം തന്റെ പൂർവ്വികരോട് ചേർന്നു. മലങ്കരസഭ 'ഇടയനില്ലാത്ത ആടുകളെപ്പോലെ ആകാതിപ്പാൻ തക്കവണ്ണം ദൈവം സഭയുടെ മേൽ ഒരാളെ നിയമിക്കുമാറാകട്ടെ' എന്ന് മോശയെപ്പോലെ ആ പരിശുദ്ധ പിതാവും തീർച്ചയായും പ്രാർത്ഥിച്ചിരിക്കും. ദൈവത്തിന്റെ ആത്മാവുള്ള ഒരു പുരുഷനെ ഇതാ ദൈവം തന്നെ തിരഞ്ഞെടുത്ത് ശ്ലൈഹിക സിംഹാസനത്തിലേക്ക് മലങ്കരസഭയ്ക്ക് നൽകിയിരിക്കുന്നു: ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ.

പൗരസ്ത്യ വേദശാസ്ത്ര പണ്ഡിതൻ, ധ്യാനഗുരു, ആരാധനയിൽ തീവ്രമായ നിഷ്ഠയും കൃത്യതയും പുലർത്തുന്ന ഋഷിവര്യൻ, നിസ്വാർത്ഥ സ്നേഹത്തിന്റെ അപ്പോസ്തോലൻ എന്നിങ്ങനെ അനേകം വിശേഷണങ്ങൾ അദ്ദേഹത്തിന് നൽകുവാൻ കഴിയുമെങ്കിലും ദൈവം യോശുവയ്ക്ക് നൽകുന്ന ദൈവത്തിന്റെ ആത്മാവുള്ള പുരുഷൻ എന്നുള്ള വിശേഷണമാണ് ഏറ്റവും അനുയോജ്യമായത്. യോശുവയെപ്പോലെ യോർദ്ദാൻ നദി മുറിച്ചു കടന്ന് യറീഹോ പട്ടണത്തിന്റെ മതിലുകളെ തകർത്ത് വാഗ്ദത്ത നാട്ടിലേക്ക് ദൈവജനത്തെ കൈപിടിച്ച് നയിക്കുവാനുള്ള വലിയ നിയോഗമാണ് പരിശുദ്ധ പൗലോസ് ദ്വിതീയൻ ബാവായുടെ പിൻഗാമിയെ കാത്തിരിക്കുന്നത്.



കോട്ടയം വാഴൂർ മറ്റത്തിൽ പരേതരായ ചെറിയാൻ അന്ത്രയോസിന്റെയും പാമ്പാടി വാലേൽ വടക്കേക്കടുപ്പിൽ മറിയാമ്മയുടെയും മകനായി 1949 ഫെബ്രുവരി 12-ന് ജനിച്ച എം. എ. മത്തായിയാണ് ഇന്ന് മലങ്കരസഭയുടെ പ്രധാന മേലദ്ധ്യക്ഷനായിരിക്കുന്നത്. കേരള സർവ്വകലാശാലയിൽ നിന്ന് ബി.എസ്.സി. കഴിഞ്ഞ മത്തായി എന്ന ചെറുപ്പക്കാരൻ പിന്നീട് കോട്ടയം പഴയസെമിനാരിയിൽ വൈദിക വിദ്യാഭ്യാസത്തിനായി ചേരുകയും 1977-ൽ പഠനം പൂർത്തിയാക്കി സെറാമ്പൂർ സർവ്വകലാശാലയിൽ നിന്ന് ബി.ഡി. ബിരുദം നേടുകയും ചെയ്തു. 1978-ൽ പരിശുദ്ധ ബസേലിയോസ് മാർത്തോമാ മാത്യൂസ് പ്രഥമൻ കാതോലിക്കാബാവ തിരുമേനി കശീശ്ശാ പട്ടം നൽകി. റഷ്യയിൽ ലെനിൻഗ്രാഡ് തിയോളജിക്കൽ അക്കാഡമിയിൽ രണ്ടു വർഷം വേദശാസ്ത്രത്തിൽ പോസ്റ്റ് ഗ്രാജുവേറ്റ് പഠനം നടത്തുകയും തുടർന്ന് റോമിലെ പൊന്തിഫിക്കൽ ഓറിയന്റൽ ഇൻസ്റ്റിറ്റ്യൂട്ടിൽ നിന്ന് എം.ടി.എച്ചും 1984-ൽ മാബൂഗിലെ മാർ പീലക്സീനോസിന്റെ ക്രിസ്തുശാസ്ത്രത്തെ അധികരിച്ചുള്ള പഠനത്തിന് ഡോക്ടറേറ്റും ലഭിച്ചു.

1991 ഏപ്രിൽ 30-ാം തീയതി പരുമല സെമിനാരിയിൽ വച്ച് എപ്പിസ്ക്കോപ്പായായി വാഴിക്കപ്പെട്ടു. തുടർന്ന് കോട്ടയം സെൻട്രൽ ഭദ്രാസന സഹായ മെത്രാപ്പോലീത്തായായി. 1993-ൽ കണ്ടനാട് ഭദ്രാസന ഇടയനായി. പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് സെക്രട്ടറിയായും പരിശുദ്ധ പിതാവ് പ്രവർത്തിച്ചു. പരിശുദ്ധ ബസേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ കാതോലിക്കാബാവ ചികിത്സയിൽ ആയിരുന്നപ്പോൾ മുതൽ പരിശുദ്ധ പിതാവിന്റെ അസിസ്റ്റന്റായി പ്രവർത്തിച്ചു. ഇവ കൂടാതെ കോട്ടയം ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയുടെ വൈസ് പ്രസിഡന്റ്, അഖില മലങ്കര വൈദികസംഘം പ്രസിഡന്റ് എന്നീ ചുമതലകളും ഇടുക്കി, മലബാർ ഭദ്രാസനങ്ങളുടെ അധികച്ചുമതലയും വഹിക്കുന്നു.

മൂന്നര ദശാബ്ദത്തിലേറെയായി കോട്ടയം വൈദിക സെമിനാരിയിൽ അദ്ധ്യാപകനായി സേവനമനുഷ്ഠിക്കുന്ന പിതാവിൽ നിന്ന് പൗരസ്ത്യ വേദശാസ്ത്രത്തോടൊപ്പം പൗരസ്ത്യ ആരാധനയുടെ ആഴവും അതിലെ ചിട്ടയും നിഷ്ഠയും

ഒരുക്കവും ഉത്സാഹവും ഓരോ വിദ്ധ്യാർത്ഥിക്കും കണ്ടുപഠിക്കുവാൻ സാധിക്കുന്നതാണ്. ശ്രേഷ്ഠമായ ആരാധനാ ജീവിതമാണ് പരിശുദ്ധ പിതാവിന്റെ ശക്തിസ്രോതസ്. സഭയുടെ ആരാധനാ പാരമ്പര്യത്തെക്കുറിച്ചും ഭരണഘടനാപരവും നിയമപരവുമായ കാര്യങ്ങളെക്കുറിച്ചും പിതാവിനുള്ള പരിജ്ഞാനം മലങ്കരസഭയുടെ മുമ്പോട്ടുള്ള യാത്രയിൽ കൂടുതൽ കരുത്താകും എന്നുള്ളതിന് യാതൊരു സംശയവുമില്ല. മലങ്കരസഭയുടെ സ്വാതന്ത്ര്യവും സ്വയംശീർഷകത്വവും സംരക്ഷിക്കുവാൻ അക്ഷീണം പ്രവർത്തിക്കുകയും കാതോലിക്കേറ്റിന്റെ അഭിമാനവും അന്തസും കാത്തുസൂക്ഷിക്കുവാൻ ധീരമായ നിലപാടുകളെടുക്കുകയും ചെയ്തിട്ടുള്ള പരിശുദ്ധ പിതാവിന്റെ കൈകളിൽ ഈ സഭയുടെ ഭാവി സുരക്ഷിതമായിരിക്കും എന്ന് മലങ്കര സഭയിലെ ഓരോ വ്യക്തിക്കും ഉത്തമ ബോധ്യമുണ്ട്. മലങ്കര സഭ ഒന്നായി ഏറ്റുപറയും; പൗരസ്ത്യ കാതോലിക്കേറ്റിന്റെ അവകാശിയാകുവാൻ പരിശുദ്ധ പിതാവേ അവിടുന്ന് യോഗ്യനാണ്, യോഗ്യനാണ്, യോഗ്യനാണ്.

എന്റെ ഈ ഏറ്റവും ചെറിയ സഹോദരന്മാരിൽ ഒരുവന് നിങ്ങൾ ചെയ്തിടത്തോളം എല്ലാം എനിക്ക് ചെയ്തു എന്നുള്ള ദൈവവചനത്തെ പൂർണ്ണമായി ഉൾക്കൊണ്ടുകൊണ്ട് ദൈവത്തിനുവേണ്ടി ജീവിക്കുക എന്നാൽ പാവപ്പെട്ടവർക്കുവേണ്ടിയും അശരണരായവർക്കുവേണ്ടിയും ദുഃഖത്തിലും പ്രയാസത്തിലും ആയിരിക്കുന്നവർക്കുവേണ്ടിയും ജീവിക്കുക എന്നതാണ് എന്ന് സ്വജീവിതം കൊണ്ട് സാക്ഷിക്കുന്ന ഒരു ഉത്തമ ക്രിസ്തു ശിഷ്യനാണ് പരിശുദ്ധ പിതാവ്. എളിയവരും ദരിദ്രരുമായ അനേകർക്ക് കൈത്താങ്ങാകുവാൻ 'പ്രതീക്ഷ' മുതൽ 'പ്രശോഭ' വരെ പതിനേഴോളം ജീവകാരുണ്യ പദ്ധതികളാണ് പിതാവിന്റെ നേതൃത്വത്തിൽ നടത്തപ്പെടുന്നത്. ഭിന്നശേഷിക്കാരായുള്ള ആളുകൾക്ക് സംരക്ഷണം, പാവപ്പെട്ടവർക്ക് ചികിത്സാ സഹായം, മാനസികാരോഗ്യ കേന്ദ്രം, രോഗികൾക്കായുള്ള അന്നദാനം, ഭവന നിർമ്മാണം തുടങ്ങി നിർദ്ധനരായ വിദ്ധ്യാർത്ഥികൾക്ക് കംപ്യൂട്ടർ പരിശീലനം നൽകുന്ന പദ്ധതികൾ വരെ ഇതിൽ ഉൾപ്പെട്ടിട്ടുണ്ട്. പിതാവിന്റെ ജീവിതമാണ് അദ്ദേഹം എഴുതിയ സുവിശേഷം. ദൈവം സ്നേഹമാണ് എന്നുള്ളത് ആ സുവിശേഷത്തിന്റെ സാരാംശവും.

അല്പത്തിൽ വിശ്വസ്തനായ നല്ലവനും വിശ്വസ്തനുമായ ദാസനെ ദൈവം അധികത്തിന് വിചാരകനാക്കുവാൻ തിരഞ്ഞെടുത്തിരിക്കുന്നു. സെപ്റ്റംബർ മാസം 16-ാം തീയതി കൂടിയ പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസ് യോഗം പ്രാർത്ഥനയുടെ ആത്മാവിൽ ഏകകണ്ഠമായി അഭിവന്ദ്യ ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത പൗരസ്ത്യ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തയുടെയും പിൻഗാമിയായി വരണമെന്ന ആഗ്രഹം പ്രകടിപ്പിച്ചു. 17-ാം തീയതി കൂടിയ സഭാ മാനേജിംഗ് കമ്മിറ്റി യോഗം ഈ ആഗ്രഹം സർവ്വാത്മനാ സ്വീകരിച്ച് പൗരസ്ത്യ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയായി അഭിവന്ദ്യ ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനിയെ ഏകകണ്ഠമായി നാമനിർദ്ദേശം ചെയ്തു. ഒക്ടോബർ 14-ന് പരുമലയിൽ ചേർന്ന മലങ്കര അസോസിയേഷൻ യോഗം ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായെ പൗരസ്ത്യ കാതോലിക്കയായും മലങ്കര മെത്രാപ്പോലീത്തായായും തിരഞ്ഞെടുത്തു. തുടർന്ന് പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസ് ചേർന്ന് അസ്സോസിയേഷൻ തിരഞ്ഞെടുപ്പ് അംഗീകരിക്കുകയും കാതോലിക്കാ സ്ഥാനാരോഹണം സംബന്ധിച്ചുള്ള തീരുമാനങ്ങൾ എടുക്കുകയും ചെയ്തു. സ്ഥാനാരോഹണവും ത്രിയേക ദൈവം നടത്തി നൽകി.

യഹോവയാം ദൈവം നൂന്റെ മകനായ യോശുവയോടു കൂടെയിരുന്ന് വാഗ്ദത്തനാട്ടിലേക്ക് യിസ്രായേൽ ജനത്തെ എത്തിക്കുവാൻ അവനെ പ്രാപ്തനാക്കിയതുപോലെ ഈ പിതാവിനോടു കൂടെയിരുന്ന് വ്യവഹാരരഹിത സഭ എന്ന യാഥാർത്ഥ്യത്തിലേക്ക് മലങ്കരസഭയെ നയിക്കുവാൻ പ്രാപ്തനാക്കട്ടെ. "ബലവും ധൈര്യവുമുള്ളവനായിരിക്ക; ഞാൻ യിസ്രായേൽ മക്കളോട് സത്യം ചെയ്ത ദേശത്ത് നീ അവരെ എത്തിക്കും; ഞാൻ നിന്നോടു കൂടെ ഇരിക്കും..." (ആവർത്തനം 31:23).



**പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ ബാവായ്ക്കൊപ്പം സുന്നഹദോസ് അംഗങ്ങൾ**

# മലങ്കരയിലെ പൗരസ്ത്യ കാതോലിക്കാ സ്ഥാനാരോഹണങ്ങൾ (1912–2010)

**സുന്നഹദോസ് അദ്ധ്യക്ഷൻമാർ / സ്ഥാനാരോഹണ ശുശ്രൂഷയിലെ മുഖ്യ കാർമ്മികൻമാർ:**

1. മാർ ബസേലിയോസ് പൗലോസ് പ്രഥമൻ (15.09.1912) – മാർ ഇഗ്നാത്തിയോസ് അബ്ദേദ് മ്ശീഹാ രണ്ടാമൻ പാത്രിയർക്കീസ് ബാവാ.

2. മാർ ബസേലിയോസ് ഗീവർഗീസ് പ്രഥമൻ (30.04.1925) – കല്ലാച്ചേരിൽ ഗീവർഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ.

3. മാർ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ (15.02.1929) – മലങ്കര മെത്രാപ്പോലീത്താ ഗീവർഗീസ് മാർ ദിവന്നാസിയോസ് ആറാമൻ.

4. മാർ ബസേലിയോസ് ഔഗേൻ പ്രഥമൻ (22.05.1964) – മാർ ഇഗ്നാത്തിയോസ് യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് ബാവാ.

5. മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ (27.10.1975) – മാത്യൂസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ (വി. കുർബാന – ദാനിയേൽ മാർ പീലക്സീനോസ് മെത്രാപ്പോലീത്താ).

6. മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ (29.04.1991) – ഫീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ.

7. മാർ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ (31.10.2005) – തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്താ.

8. മാർ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ (01.11.2010) – മാർ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവാ (വി. കുർബാന – തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ).

9. മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ (15.10.2021) – കുറിയാക്കോസ് മാർ ക്ലിമ്മീസ്.

വിവരങ്ങൾ ഡോ. എം. കുര്യൻ തോമസിന്റെ *കാതോലിക്ക എന്നു ചൊല്ലി വാഴ്ത്തി ഞായം (പൗരസ്ത്യ കാതോലിക്കേറ്റ് ചരിത്രവും പ്രസക്തിയും)* എന്ന ഗ്രന്ഥത്തെ അടിസ്ഥാനമാക്കിയുള്ളതാണ്.

**– വർഗീസ് ജോൺ തോട്ടപ്പുഴ**



**മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ (27.10.1975) ബാവായുടെ സ്ഥാനാരോഹണം.**



**മാർ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ (01.11.2010) ബാവായുടെ സ്ഥാനാരോഹണം.**



**മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ (29.04.1991) ബാവായുടെ സ്ഥാനാരോഹണം.**

# പ്രതിഭാധനനായ ശ്രേഷ്ഠ മഹാചാര്യൻ

ഫാ. ഡോ. റ്റി. ജെ. ജോഷ്വാ

മലങ്കരയിലെ ഒൻപതാമത്തെ കാതോലിക്കാ ആയി അവരോധിക്കപ്പെടുന്ന വന്ദ്യ പിതാവിന് എന്റെ ഹൃദയംഗവും വിനീതവുമായ അനുമോദനങ്ങൾ അർപ്പിച്ചുകൊണ്ട് ആരംഭിക്കട്ടെ. ഇദ്ദേഹത്തിനു മുമ്പുള്ള ആറു കാതോലിക്കാമാരുമായി ഗാഢവും സുദൃഢവുമായ ബന്ധം പുലർത്തുന്നതിനുള്ള മഹാഭാഗ്യം എനിക്കു ലഭിച്ചു. സഭയിലെ മറ്റാർക്കും അവകാശപ്പെടാൻ പാടില്ലാത്ത ഒരു വലിയ പദവിയായി ഞാൻ കരുതുന്നു. അതിന് ദൈവത്തെ സ്തോത്രം ചെയ്യുന്നു.

പുതിയ കാതോലിക്കായുമായുള്ള ബന്ധവും ഉറ്റതു തന്നെ. അദ്ദേഹം ഒരു വിദ്യാർത്ഥിയായി സെമിനാരിയിൽ എത്തിയ കാലം മുതൽ ആ ബന്ധത്തിന് തുടക്കം കുറിക്കുന്നു. പിന്നീട് അദ്ദേഹം വൈദികനായും മെത്രാപ്പോലീത്താ ആയും സേവനം അനുഷ്ഠിച്ച പ്രവർത്തന മേഖലകളിൽ ഓരോ പരിപാടികൾക്ക് നേതൃത്വം നൽകാൻ എന്നെ ക്ഷണിച്ചിരുന്നു. എനിക്കു നേരിട്ട രോഗാവസ്ഥയിലൊക്കെ എന്നെ സന്ദർശിക്കുകയും എനിക്കുവേണ്ടി അദ്ദേഹം പ്രാർത്ഥിക്കുകയും ചെയ്തിട്ടുണ്ട്. ഒരു സർജറി കഴിഞ്ഞ്, എന്റെ അവസ്ഥ ഗുരുതരമായി മൂർച്ഛിച്ച അവസരത്തിൽ വെളുപ്പിന് നാലു മണിക്ക് ഇദ്ദേഹവും ദിവംഗതനായ ഗീവർഗീസ് ഈവാനിയോസ് തിരുമേനിയും ആശുപത്രിയിലെത്തി തൈലാഭിഷേകം എനിക്കു നടത്തിയത് കൃതജ്ഞതയോടെ ഞാൻ ഓർക്കുന്നു. അടുത്ത സമയത്ത് എന്റെ ഒരു കണ്ണിന് അസുഖം ബാധിച്ച് പ്രശ്നപൂർണ്ണമായിരിക്കുമ്പോഴും സന്ദർശിച്ചു പ്രാർത്ഥിച്ചത് ഞാനോർക്കുന്നു.

സഭയിലെ വൈദികസംഘത്തിന്റെ സെക്രട്ടറിയായി പ്രവർത്തിക്കുമ്പോൾ കഥാപുരുഷനായ ഫാ. എം. എ. മത്തായി തന്റെ സംഘാടകപാടവം വെളിപ്പെടുത്തിയത് ഓർക്കുന്നു. അക്കാലത്താണ് ആദ്യമായി വൈദിക ഡയറക്ടറി പ്രസിദ്ധീകരിക്കുന്നത്. ആ സംരംഭത്തിൽ ഞാനും പങ്കാളിയായിരുന്നതുകൊണ്ട് അദ്ദേഹത്തിന്റെ ആസൂത്രണ മികവും, സൂക്ഷ്മതയോടും ജാഗ്രതയോടും പ്രവർത്തിക്കുന്നതിനുള്ള കഴിവും എനിക്കു ബോദ്ധ്യമായി. ഹ്രസ്വകാലത്തേക്ക് ഇടുക്കി ഭദ്രാസനത്തിന്റെ സഹായ മെത്രാനായി വർത്തിച്ചപ്പോഴും, കണ്ടനാട് വെസ്റ്റിന്റെ പരിപാടികളിൽ പങ്കെടുക്കാൻ അവസരങ്ങൾ ഉണ്ടായപ്പോഴും, അദ്ദേഹത്തിന്റെ കാര്യക്ഷമതയും, കാര്യനിഷ്ഠയും എനിക്കു ബോദ്ധ്യമായി. വസ്തുതകളെ ശരിയായി വിശകലനം ചെയ്യുന്നതിനും, ഏതു കാര്യത്തിന്റെയും സൂക്ഷ്മാംശങ്ങളിലേക്കും കടന്നെത്തുന്നതിനുമുള്ള കഴിവ് അന്യാദൃശമാണ്. ഇതിനൊക്കെ അദ്ദേഹത്തെ പ്രാപ്തനാക്കുന്നത് അദ്ദേഹത്തിന്റെ ജീവിതനിഷ്ഠയും, ഭക്തിമാർഗ്ഗത്തിന്റെ ചൈതന്യവുമാണ്. നമസ്കാരത്തെ തുടർന്നുള്ള ധ്യാനചര്യ ആത്മിക ഊർജ്ജം പകരുന്നതാണ്.

ആ ജീവിതത്തിലേക്ക് വിശദമായി നോക്കുമ്പോൾ ശ്രദ്ധിക്കപ്പെടേണ്ട അനവധി കാര്യങ്ങൾ ഉണ്ട്.

**1. സഭാപൈതൃകം സംരക്ഷിക്കുന്നതിലുള്ള ജാഗ്രത**

വിദ്യാർത്ഥി ആയിരിക്കുമ്പോൾ തന്നെ നമ്മുടെ നമസ്കാരങ്ങളും ശുശ്രൂഷക്രമങ്ങളും ശ്രദ്ധാപൂർവ്വം പഠിക്കുന്നതിന് ഉത്സാഹിച്ചിരുന്നു. അതിനായി ബ. കോരുത് മല്പാനച്ചന്റെ മുറിയിൽ പ്രത്യേക സമയം കണ്ടെത്തി പഠനം നടത്തി. അനുഷ്ഠാനപരമായ കാര്യങ്ങൾ ശ്രദ്ധയോടും സൂക്ഷ്മതയോടും ഇന്നു നടത്തുവാൻ കഴിയുന്നത് അന്ന് അതിനായി താല്പര്യമെടുത്തതിനാലാണ്. നമ്മുടെ ആരാധനയും ശുശ്രൂഷകളും അനുഷ്ഠാന പ്രധാനമാണ്. ഓരോ കർമ്മവും അർത്ഥസമ്പുഷ്ടമാണ്. അത് മനസ്സിലാക്കി നിർവ്വഹിക്കുമ്പോൾ മാത്രമേ ഹൃദ്യവും അനുഗ്രഹപ്രദവുമാകയുള്ളു. എന്നാൽ കാലദേശ വ്യത്യാസങ്ങൾകൊണ്ടും ജീവിതവീക്ഷണത്തിലും ശൈലിയിലും വന്നുചേരുന്ന മാറ്റങ്ങൾ മനസ്സിലാക്കി തദനുസരണം പ്രതികരിക്കാനും ആവശ്യമുണ്ട്. മൗലികങ്ങളായവ നിലനിർത്തിക്കൊണ്ട് കാലികമായ മാറ്റങ്ങൾ പരിഗണിക്കേണ്ടതാണ്. ആരാധനാചരിത്രം, അതിന്റെ വേദശാസ്ത്രം, വേദപുസ്തകാടിസ്ഥാനം, ഇതരസഭകളിലെ നിലപാട് എന്നിവയൊക്കെ കണക്കിലെടുക്കണം. ഇക്കാര്യങ്ങളിൽ ആവശ്യമായ അവബോധം തിരുമേനി ആർജ്ജിച്ചിട്ടുള്ളത്



അഭിനന്ദനീയമാണ്.

**2. വേദശാസ്ത്ര വിജ്ഞാനം**

നമ്മുടെ സെമിനാരിയിലെ പഠനം പ്രശസ്തമാംവണ്ണം പൂർത്തിയാക്കിയ അദ്ദേഹത്തിന് പൗരസ്ത്യ വേദശാസ്ത്രത്തെപ്പറ്റിയും, പൈതൃകത്തെപ്പറ്റിയും കൂടുതൽ ആഴത്തിൽ പഠിക്കാൻ റഷ്യയിൽ ഉപരിപഠനം നടത്തുവാൻ കഴിഞ്ഞു. അതിന് സൗകര്യം ലഭിച്ചവർ നമ്മുടെ സഭയിൽ അംഗുലീപരിമിതമാണ്. മാത്രമല്ല പാശ്ചാത്യ സഭാവിജ്ഞാനത്തിലും പ്രാവീണ്യം നേടുവാൻ റോമിൽ ഉപരിപഠനം നടത്തുന്നതിനും അവിടെനിന്ന് ഡോക്ടറേറ്റ് നേടുന്നതിനും സാധിച്ചു. ഇങ്ങനെ പൗരസ്ത്യ, പാശ്ചാത്യ വേദശാസ്ത്ര പാരമ്പര്യങ്ങളെ ആഴത്തിൽ പഠിക്കുന്നതിനും താരതമ്യം ചെയ്യുന്നതിനുമുള്ള കഴിവ് അദ്ദേഹം ആർജ്ജിച്ചു. ഇതിലെല്ലാം ദൈവത്തിന്റെ അദ്ഭുതകരമായ നടത്തിപ്പും, നിയോഗവും അദ്ദേഹത്തിനു ലഭിച്ചു. ഇന്നത്തെ എക്യുമെനിക്കൽ യുഗത്തിൽ ഇതര സഭകളുമായി സമ്പർക്കത്തിലും സംവാദത്തിലും ഏർപ്പെടേണ്ട അവസരങ്ങൾ അനവധിയുണ്ടാകും.

വേദശാസ്ത്ര സംബന്ധമായ ചില കൃതികൾ മലയാളത്തിലും ഇംഗ്ലീഷിലും അദ്ദേഹത്തിൽ നിന്നുണ്ടായിട്ടുണ്ട്. കൃത്യാന്തര ബാഹുല്യത്താൽ രചനാകാര്യങ്ങൾക്ക് അധികം കഴിയുന്നില്ല. ഇനിയും കൂടുതൽ തിരക്കിട്ട ജീവിതചര്യായിരിക്കും കാത്തിരിക്കുന്നത്.

**3. അശരണർക്ക് അഭയവും ആശ്വാസവും**

സാമ്പത്തിക പ്രയാസത്തിൽകൂടി വളർന്നുവന്നതുകൊണ്ടാവാം അശരണരോടും അഗതികളോടും അനിതരസാധാരണമായ ആർദ്രതയും സഹാനുഭൂതിയും അദ്ദേഹം പുലർത്തുന്നത്. ഇവിടെയാണ് പല ഉന്നത സ്ഥാനീയരിൽ നിന്ന് ഇദ്ദേഹം വ്യത്യസ്തനാകുന്നത്. പലരും തങ്ങളുടെ സ്വാധീനതയും സാമ്പത്തിക സാധ്യതകളും ഉപയോഗിച്ച് ലാഭം കൊയ്തെടുക്കുവാനും, അധികാരവും പദവിയും വർദ്ധിപ്പിക്കാനും ഉതകുന്നവിധത്തിൽ വിദ്യാലയങ്ങളും, കോളജുകളും സാങ്കേതിക സ്ഥാപനങ്ങളും പടുത്തുയർത്തി നേട്ടങ്ങൾ കൊയ്യുവാനാണ് ശ്രമിക്കുക.



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH





എന്നാൽ ആ പ്രവണതയിൽനിന്ന് വ്യത്യസ്തമായി അശരണരും സമൂഹത്തിൽ അവഗണിക്കപ്പെട്ടവരുമായ സഹോദരങ്ങളെ സംരക്ഷിക്കുന്നതിനും, അവർക്കു സ്നേഹത്തിന്റെ പരിചരണവും കരുതലിന്റെ കരങ്ങളും നീട്ടിക്കൊടുക്കുവാനും തക്കവണ്ണം "പ്ര"കാരത്തിൽ ആരംഭിക്കുന്ന പതിനഞ്ചിലധികം ശ്രേഷ്ഠ സ്ഥാപനങ്ങൾ സ്ഥാപിച്ചു സംരക്ഷിക്കുന്നു. കൂടാതെ നാല് ആശുപത്രികളിലായി 1000 രോഗികൾക്ക് ദിനംതോറും ഉച്ചഭക്ഷണം കൃത്യമായി നൽകിക്കൊണ്ടിരിക്കുന്നു. നമ്മുടെ സഭയിൽ മറ്റാരുംതന്നെ ഇത്ര വ്യാപകമായിട്ടും വിപുലമായിട്ടും കാരുണ്യപ്രസ്ഥാനങ്ങൾ നടത്തിയതായി ചരിത്രമില്ല. ഇവയ്ക്കൊന്നിനും മൂലധനം ഒന്നുമില്ല. ഉദാരമതികളും മനുഷ്യസ്നേഹികളുമായ ധന്യാത്മാക്കളുടെ സന്മനസ്സു മാത്രമാണ് വറ്റാത്ത സ്രോതസ്സ്. അവർ കൊടുക്കുന്ന ഓരോ പൈസായും കൃത്യമായും, സത്യമായും യഥാവിധി വിനിയോഗിക്കപ്പെടുന്നു എന്ന ബോധ്യമാണ് അതിന്റെ പിമ്പിലുള്ളത്. കൃത്യമായ കണക്കും, റിപ്പോർട്ടും അവർക്ക് യഥാസമയം ലഭിക്കുന്നുമുണ്ട്. നമ്മുടെ നാട്ടിൽതന്നെ എത്രയോ പ്രസ്ഥാനങ്ങളുടെയും, സ്ഥാപനങ്ങളുടെയും പേരിൽ തട്ടിപ്പും വെട്ടിപ്പും നടക്കുന്നു. തിരുമേനി നടത്തുന്ന സ്ഥാപനങ്ങളുടെ സുതാര്യതയും കാര്യക്ഷമതയും എല്ലാവരുടെയും അഭിനന്ദനം ഏറ്റുവാങ്ങിയിട്ടുണ്ട്. ഓരോ സ്ഥാപനവും കാര്യക്ഷമമായും അന്തേവാസികളുടെ ക്ഷേമവും സംരക്ഷണവും ഭദ്രമാക്കുവാൻ തക്കവണ്ണവും വിശ്വസ്തരും കർത്തവ്യബോധമുള്ളവരുമായ പ്രവർത്തകരെ ലഭിച്ചു എന്നത് വലിയ അനുഗ്രഹമാണ്. അവർക്ക് ആവശ്യമായ പിന്തുണയും പ്രോത്സാഹനവും തിരുമേനി നൽകുന്നു. സഹപ്രവർത്തകരെ സുമനസ്സുകളാക്കി നിലനിർത്താൻ കഴിയുന്നത് വലിയ അനുഗ്രഹം തന്നെ. സഭയുടെ അഗ്രിമസ്ഥാനത്ത് എത്തുമ്പോഴും പിന്തുടരേണ്ട ഒന്നാണ് സഹകരണമനോഭാവം. എന്നാൽ പാർശ്വവർത്തികളുടെ സ്വാധീനത്തിൽ വരാതെ സ്വന്തം വ്യക്തിത്വം കാത്തുസൂക്ഷിക്കേണ്ടതുമാണ്. സ്വാർത്ഥമോഹികളും കുത്സിതബുദ്ധികളും ഒക്കെ കയറിപ്പറ്റാൻ ശ്രമിക്കാതിരിക്കയില്ല. പക്ഷേ ഉറച്ച വ്യക്തിത്വത്തിന്റേയും ഉന്നതമൂല്യങ്ങളുടെയും ഉടമയെന്ന് അവർക്കു ബോധ്യമാകുമ്പോൾ അത്തരക്കാർ പിൻവാങ്ങിക്കൊള്ളും.

ഓരോ സ്ഥാപനവും തുടങ്ങുമ്പോൾ ജനം സഹായം അർപ്പിക്കുവാൻ മുന്നോട്ടു വരുന്നത് നടത്തിപ്പുകാരന്റെ വിശ്വസ്തതയിലും, കൃത്യതയിലും കാര്യക്ഷമതയിലുമുള്ള വിശ്വാസം മൂലമാണ്. ധനം ശരിയായി വിനിയോഗിക്കുന്നു എന്നും എല്ലാറ്റിനും കൃത്യമായ കണക്കും റിപ്പോർട്ടും യഥാസമയം പ്രസിദ്ധീകരിക്കുന്നു എന്നുമുള്ളത് സഹായം തുടരാൻ പ്രേരിപ്പിക്കുന്ന ഘടകങ്ങളാണ്.

**4. ഉദാത്തമായ ജീവിതശൈലി**

സന്യാസിത്വത്തിന്റെ ചിഹ്നമായിട്ടാണ് തലയിൽ മസ്നപ്സാ ധരിക്കുന്നത്. അതിൽ 13 കുരിശുകളും തയിച്ചു ചേർത്തിട്ടുള്ളത് അർത്ഥപൂർണ്ണമാണ്. അധികാരങ്ങളും സ്ഥാനമാനങ്ങളും ലഭിക്കുന്ന പദവിക്കനുസരിച്ച് ഉയരുമെങ്കിലും താൻ എന്നും, എപ്പോഴും ഒരു ദയറായക്കാരൻ (സന്യാസി) ആണെന്ന ചിന്ത വിസ്മരിക്കാതിരിക്കാനാണ് ആ ശിരോവസ്ത്രം എപ്പോഴും ധരിക്കുന്നത്. സന്യാസിത്വത്തിന്റെ നിഷ്ഠയും, നിർമ്മലതയും, നിസ്സംഗതയും നിതാന്തം കാത്തുസൂക്ഷിക്കുവാനുള്ള കടമ ഓർക്കുന്ന വ്യക്തിയായിട്ടാണ് ഈ പിതാവിനെ എനിക്കു ബോദ്ധ്യമായിട്ടുള്ളത്. ലാളിത്യം, കൃത്യനിഷ്ഠ, പ്രതിപക്ഷ ബഹുമാനം, അഭിപ്രായസ്ഥിരത എന്നിവ കൈമുതലായിട്ടുള്ളത് കാത്തുസൂക്ഷിക്കേണ്ടതു തന്നെ. പലരും ഉന്നതസ്ഥാനങ്ങളിൽ എത്തിക്കഴിയുമ്പോൾ ആഢംബരത്തിന്റെയും, പ്രകടനാത്മകതയുടെയും കുടുക്കിൽപെട്ട് പോകാറുണ്ട്. പോരെങ്കിൽ ലോഭമില്ലാതെ ധനവും കൈയിലെത്തുമ്പോൾ!

വളരെ നിസ്സാരമായി കരുതാവുന്ന ഒരു കാര്യമുണ്ട്. ഒരു കത്തു വന്നാൽ മറുപടി അയയ്ക്കുക എന്നുള്ളത്. കൃത്യാന്തര ബാഹുല്യത്തിന്റെ മറവിൽ അതിന് ന്യായീകരണം കണ്ടെത്താം. കഴിയുമെങ്കിൽ 24 മണിക്കൂറിനകം പ്രതികരണം ഉണ്ടാകണം. വ്യക്തിജീവിതത്തെ വിലയിരുത്തുന്നത് മഹത്തായ സേവനസന്നാഹങ്ങളുടെ അടിസ്ഥാനത്തിൽ മാത്രമല്ല, മേൽപറഞ്ഞതുപോലെ നിസ്സാരങ്ങളെന്നു തോന്നുന്ന വസ്തുതകളും കണക്കിലെടുക്കുന്നതാണ്.

**ഉപസംഹാരം**

എന്റെ ഹൃദയത്തിൽ ഉയർന്ന ചിന്തകളും പ്രതീക്ഷകളുമാണ് വളച്ചുകെട്ടില്ലാതെ ഞാൻ മുകളിൽ കുറിച്ചത്. സുഗമമായവിധത്തിൽ തെരഞ്ഞെടുപ്പ് നടത്തുവാൻ കഴിഞ്ഞതുതന്നെ ശുഭോദർക്കമായ കാര്യമാണ്. സഭയുടെ വളർച്ചയ്ക്കും പുരോഗതിക്കും ഉതകുന്ന കാര്യങ്ങൾ നിറവേറ്റാൻ ദൈവം അദ്ദേഹത്തിന് കൃപകൾ നൽകട്ടെ എന്നു പ്രാർത്ഥിക്കുന്നു. ഒരു ആത്മിക നവോത്ഥാനം (സ്പിരിചൽ റിവൈവൽ) സഭയിൽ കൈവരുത്തുവാനുള്ള ശ്രദ്ധ അടിയന്തിരമായി പതിയേണ്ടതാണ്. അതേസമയം എക്യുമെനിക്കൽ യുഗത്തിനനുസരണമായി സ്നേഹത്തിന്റെയും സഹകരണത്തിന്റെയും ആത്മാവ് വ്യാപരിക്കേണ്ട ആവശ്യമുണ്ട്. സ്നേഹത്തിന്റെയും സേവനത്തിന്റെയും, സാഹോദര്യത്തിന്റെയും ആത്മാവ് സജീവമായി പ്രവർത്തിക്കുന്ന ഒരു കാലഘട്ടമായി തീരട്ടെ എന്ന് പ്രാർത്ഥിക്കുന്നു. അഭിവന്ദ്യ തിരുമേനിക്ക് എന്റെ എല്ലാ ആശംസകളും പ്രാർത്ഥനകളും അർപ്പിക്കുന്നു.

## പുസ്തകം




**മലങ്കരയുടെ ഒമ്പതാം കാതോലിക്കാ**
എഡിറ്റർ: ഫാ. ഡോ. ടി. പി. ഏലിയാസ്
പ്രസാധകർ: കോലഞ്ചേരി പ്രദീപ്തി പബ്ലിക്കേഷൻസ്   വില: 200 രൂപ

## മലങ്കരയിലെ പൗരസ്ത്യ കാതോലിക്കാമാർ

(മേൽപട്ടസ്ഥാനാഭിഷേകം, **കാതോലിക്കാ സ്ഥാനാരോഹണം**, സ്ഥാനത്യാഗം, നിര്യാണം എന്ന ക്രമത്തിൽ)

1. മാർ ബസേലിയോസ് പൗലോസ് I   17.05.1877   **15.09.1912**   2.05.1913
2. മാർ ബസേലിയോസ് ഗീവർഗീസ് I   09.02.1913   **30.04.1925**   17.12.1928
3. മാർ ബസേലിയോസ് ഗീവർഗീസ് II   08.09.1912   **15.02.1929**   3.01.1964
4. മാർ ബസേലിയോസ് ഔഗേൻ I   15.02.1927   **22.05.1964**   (27.10.1975)   08.12.1975
5. മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് I   15.05.1953   **27.10.1975**   (29.04.1991)   08.11.1996
6. മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് II   15.05.1953   **29.04.1991**   (31.10.2005)   26.01.2006
7. മാർ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് I   24.08.1966   **31.10.2005**   (01.11.2010)   26.05.2014
8. മാർ ബസേലിയോസ് മാർത്തോമ്മാ പൗലോസ് II   15.05.1985   **01.11.2010**   12.07.2021
9. മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് III   30.04.1991   **15.10.2021**

(സ്ഥാനത്യാഗം ചെയ്ത തീയതി ബ്രാക്കറ്റിൽ)



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




# പ്രതിസന്ധികളെ അതിജീവിച്ച കാതോലിക്കേറ്റിന് പുതിയ സാരഥി

**ഫാ. ഡോ. എം. ഒ. ജോൺ**

**(മലങ്കരസഭാ വൈദികട്രസ്റ്റി)**

**ആമുഖം**

പല സന്ദർഭങ്ങളിലും പൗരസ്ത്യ കാതോലിക്കേറ്റിന്റെ ചരിത്രം പ്രതിസന്ധികളുടെയും അതിന്റെ അതിജീവനത്തിന്റെയും ചരിത്രമാണ്. മലങ്കരയിലെ കാതോലിക്കാ സ്ഥാപനവും അതിൽനിന്നു വ്യത്യസ്തമല്ല. ഈ അതിജീവന ചരിത്രത്തിൽ വർത്തമാന കാലഘട്ടത്തിൽ നിർണ്ണായക സ്വാധീനം ചെലുത്തിയ ആളും ചെലുത്തുവാൻ കെല്പും ഇച്ഛാശക്തിയും ഉള്ളയാളുമാണ് കാതോലിക്കാ സ്ഥാനത്തേക്ക് അവരോധിതനാകുന്ന അഭിവന്ദ്യ ഡോ.മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ.

**കാതോലിക്കാ സ്ഥാനം**

കാത്-ഹോലിക്കോസ് എന്ന ഗ്രീക്കു പദങ്ങളിൽ നിന്നാണ് കാതോലിക്കോസ് എന്ന പദമുണ്ടായത്. 'പൊതുവിന്റെ ആൾ' എന്നാണ് ഈ വാക്കിന്റെ അർത്ഥം. റോമാ സാമ്രാജ്യത്തിനുള്ളിലെ സഭാതലവന്മാരെ പാത്രിയർക്കീസ് എന്നു വിളിച്ചിരുന്നെങ്കിൽ റോമാ സാമ്രാജ്യത്തിനു പുറത്തുണ്ടായിരുന്ന സഭാതലവന്മാരെ കാതോലിക്കോസ് എന്നാണ് വിളിച്ചിരുന്നത്. കാതോലിക്കാ സ്ഥാനം പാത്രിയർക്കാ സ്ഥാനത്തേക്കാൾ ഒട്ടും കുറവുള്ള സ്ഥാനമല്ല. ഒരിക്കലും കാതോലിക്കാ സ്ഥാനം പാത്രിയർക്കാ സ്ഥാനത്തിനു കീഴിൽ വരികയോ, അധികാരാവകാശങ്ങളുടെ കാര്യത്തിൽ പിന്നിൽ നിൽക്കുകയോ ചെയ്തിട്ടില്ല. റോമാ സാമ്രാജ്യത്തിലെ സഭാതലവന്മാരായിരുന്ന പാത്രിയർക്കീസന്മാർക്ക് അതത് സഭകളിൽ ഉണ്ടായിരുന്ന എല്ലാ അധികാരാവകാശങ്ങളും കാതോലിക്കാമാർക്ക് അവരവരുടെ സഭകളിലുണ്ടായിരുന്നു. ആദിമസഭയിൽ പാത്രിയർക്കാ സ്ഥാനം ഉണ്ടായ കാലഘട്ടത്തിൽതന്നെ പേർഷ്യാ, അർമ്മീനിയ, ജോർജ്ജിയ എന്നീ സഭകളിൽ കാതോലിക്കാ സ്ഥാനവും ഉണ്ടായി.

മൂന്നാം നൂറ്റാണ്ടിന്റെ അവസാന ദശകങ്ങളിലാണ് പേർഷ്യയിൽ കാതോലിക്കാ സ്ഥാപനമുണ്ടാകുന്നത്. റോമാ സാമ്രാജ്യത്തിനു കിഴക്കായിരുന്നു ഇന്നത്തെ ഇറാൻ, ഇറാഖ് തുടങ്ങിയ ഭൂപ്രദേശങ്ങൾ ഉൾപ്പെട്ടിരുന്ന പേർഷ്യൻ സാമ്രാജ്യം. അതിന്റെ തലസ്ഥാനമായിരുന്നു സെലൂഷ്യ. രാഷ്ട്രീയവും മതപരവുമായ കാരണങ്ങളുടെ പശ്ചാത്തലത്തിൽ സഭാഭരണത്തിലുണ്ടായ വളർച്ചയുടെ ഭാഗമായി സെലൂഷ്യയിലെ മേൽപട്ടക്കാരനായിരുന്ന പാപ്പാ ആകമാന പേർഷ്യൻ സഭയുടെ നേതൃത്വം അവകാശപ്പെട്ടു. അക്കാര്യത്തിൽ പേർഷ്യൻ ഭരണാധിപന്മാരുടെ സഹായവും അദ്ദേഹത്തിനുണ്ടായിരുന്നു.

പേർഷ്യൻ സഭ കേന്ദ്രീകൃതമായ ഒരു നേതൃത്വത്തിൻകീഴിൽ വരുന്നതിന് സഭയ്ക്കുള്ളിൽതന്നെ എതിർപ്പുകളുണ്ടായി. പേർഷ്യയിലെ ചില ബിഷപ്പന്മാരും പാപ്പായുടെ അർക്കദിയാക്കോൻ സൈമൺ ബർസാബോയും ചില വൈദികരും പാപ്പായുടെ നീക്കത്തെ ശക്തമായി എതിർത്തു. ഭഗ്നാശനാകാതെ അദ്ദേഹം ധൈര്യപൂർവ്വം എതിർപ്പുകളെയെല്ലാം നേരിട്ടും അതിജീവിച്ചും എതിരാളികളുമായി രമ്യപ്പെട്ടും ആകമാന പേർഷ്യൻ സഭയുടെ നേതൃത്വം കൈവരിച്ചു. കാതോലിക്കാ എന്ന സ്ഥാനനാമം അദ്ദേഹം സ്വീകരിച്ചില്ലെങ്കിലും തത്വത്തിൽ അതിനു തുല്യമായ അധികാരാവകാശങ്ങളാണ് നേതൃത്വം ഏറ്റെടുക്കുമ്പോൾ വിഭാവനം ചെയ്തത്. 328-ൽ അദ്ദേഹം നിര്യാതനായപ്പോൾ സൈമൺ പിൻഗാമിയായി. എ.ഡി. 339 മുതൽ 379 വരെ പേർഷ്യൻ ഭരണാധിപന്മാർ ക്രിസ്ത്യാനികളെ അതിക്രൂരമായി പീഡിപ്പിച്ചിരുന്നതിനാൽ സഭയ്ക്ക് ഭംഗിയായി സംഘടിക്കുവാൻ സാധിച്ചില്ല. എന്നാൽ പീഡ അവസാനിച്ചശേഷം സഭയ്ക്ക് പേർഷ്യൻ ഭരണാധിപന്മാരുടെ പിന്തുണ ലഭിച്ചു. 410 മുതൽ പേർഷ്യൻ സഭ കാതോലിക്കായുടെ നേതൃത്വത്തിൻകീഴിൽ സുശക്തമായി സംഘടിപ്പിക്കപ്പെട്ടു.




**സുന്നഹദോസുകളിലൂടെ**

അതതു കാലത്തെ കാതോലിക്കാമാരുടെ അദ്ധ്യക്ഷതയിൽ കൂടിയ സുന്നഹദോസുകൾ സഭയുടെ ഐക്യവും കെട്ടുറപ്പും അച്ചടക്കവും സുസ്ഥിരമായ ഭരണവ്യവസ്ഥകളും ഉണ്ടാക്കി.

പാപ്പാ ആകമാന പേർഷ്യൻ സഭയുടെ നേതൃസ്ഥാനത്തേക്കു വന്നപ്പോൾ

അതിനെ പിന്തുണച്ച് പാശ്ചാത്യ ബിഷപ്പന്മാരുടെ കത്തുകൾ ലഭിച്ചിരുന്നു. നാലാം നൂറ്റാണ്ടു മുഴുവൻ പീഡകളുടെ ദുഷ്കാലമായിരുന്നതിനാൽ കാതോലിക്കാ സ്ഥാനത്തിന് അതിന്റേതായ ഭരണസ്വാതന്ത്ര്യത്തോടെ പ്രവർത്തിക്കാൻ സാധിച്ചില്ല. എന്നാൽ അഞ്ചാം നൂറ്റാണ്ടിൽ പേർഷ്യൻ സഭ വളരെ ശക്തമായി സംഘടിപ്പിക്കപ്പെടുകയും, പ്രധാനപ്പെട്ട പല സുന്നഹദോസുകളും കൂടി കാതോലിക്കാസ്ഥാനത്തിന്റെ അധികാരാവകാശങ്ങൾ വ്യക്തമായി നിർവ്വചിക്കുകയും പ്രഖ്യാപിക്കുകയും ചെയ്തു. പൗരസ്ത്യ കാതോലിക്കാ സ്ഥാനത്തിന്റെ പ്രാധാന്യം ഉയർത്തുകയും സ്ഥാനബഹുമാനാദികളെ വർദ്ധിപ്പിക്കുകയും ചെയ്തത് അഞ്ചാം നൂറ്റാണ്ടിൽ പേർഷ്യയിൽ നടന്ന ഈ സുന്നഹദോസുകളാണ്. കാതോലിക്കാമാരായ മാർ ഇസഹാക്കി, യാബാലാഹ, ദാദീശോ, അകാചീയൂസ്, ബബായി എന്നിവരുടെ നേതൃത്വത്തിൽ യഥാക്രമം 410, 420, 424, 486, 498 എന്നീ വർഷങ്ങളിൽ കൂടിയ സുന്നഹദോസുകൾ ഇസഹാക്കിന്റെ സുന്നഹദോസ്, യാബാലാഹയുടെ സുന്നഹദോസ് എന്നിങ്ങനെ ആ കാതോലിക്കാമാരുടെ പേരിൽതന്നെ അറിയപ്പെടുന്നു.

410-ലെ സുന്നഹദോസ് കാനോനുകളിലും നടപടികളിലും സെലൂഷ്യായിലെ ബിഷപ്പിനെപ്പറ്റി പരാമർശിച്ചിരിക്കുന്നത് പൗരസ്ത്യ കാതോലിക്കോസ്, സെലൂക്യ റ്റെസിഫോണിലെ കാതോലിക്കോസ്, വലിയ മെത്രാപ്പോലീത്താ, ആർച്ച് ബിഷപ്പ്, പ്രധാന മെത്രാപ്പോലീത്താ എന്നിങ്ങനെയാണ്. കാതോലിക്കായെ പാത്രിയർക്കീസ് എന്ന് 424-ലെ സുന്നഹദോസ് സംബോധന ചെയ്യുന്നുണ്ട്.

പേർഷ്യയിലെ കാതോലിക്കാ പരിപൂർണ്ണ സ്വതന്ത്രനാണെന്നാണ് സുന്നഹദോസ് നിശ്ചയങ്ങളിൽ നിന്നും കാനോനാകളിൽ നിന്നും മനസ്സിലാകുന്നത്. അന്ത്യോഖ്യാ പാത്രിയർക്കീസിനോ, അലക്സാന്ത്രിയായിലെ പാത്രിയർക്കീസിനോ, കുസ്തന്തീനോപോലീസിലെ പാത്രിയർക്കീസിനോ, റോമായിലെ പാപ്പായ്ക്കോ പേർഷ്യൻ സഭയുടെമേലോ അവിടുത്തെ കാതോലിക്കായുടെ മേലോ എന്തെങ്കിലും അധികാരാവകാശങ്ങൾ ഉണ്ടായിരുന്നതായി ഈ രേഖകളിലൊന്നും പറയുന്നില്ല. പാശ്ചാത്യസഭയിലെ ബിഷപ്പന്മാരെ സമന്മാർ എന്ന നിലയിൽ മാത്രമാണ് പേർഷ്യൻ സഭയിലെ ബിഷപ്പന്മാരും പാത്രിയർക്കീസന്മാരെ സമന്മാരെന്ന നിലയിൽ മാത്രമാണ് കാതോലിക്കാമാരും പരിഗണിച്ചിരുന്നത് എന്നും കാനോനുകളും നടപടികളും പരിശോധിക്കുമ്പോൾ മനസ്സിലാകും.

**മലങ്കരയിലെ കാതോലിക്കാ**

പേർഷ്യൻ സഭയ്ക്കുള്ളിൽ അതിവിപുലമായിരുന്നു കാതോലിക്കായുടെ അധികാരാവകാശങ്ങൾ. പേർഷ്യയിലെ കാതോലിക്കാസ്ഥാനം ആ സഭയുടെ സ്വാതന്ത്ര്യത്തിന്റെ പ്രതീകമായി നിൽക്കുന്നതുപോലെ മലങ്കരയിലെ കാതോലിക്കാസ്ഥാനവും മലങ്കരസഭയുടെ സ്വാതന്ത്ര്യത്തിന്റെയും മാർത്തോമ്മൻ പൈതൃകത്തിന്റെയും പ്രതീകമാണ്. സ്വാതന്ത്ര്യ സംരക്ഷണത്തിനുവേണ്ടി വർഷങ്ങൾ നീണ്ടുനിന്ന ഒരു പോരാട്ട ചരിത്രം മലങ്കരസഭയിലെ കാതോലിക്കേറ്റ് സ്ഥാപനത്തിന്റെ പിന്നിലുണ്ട്. നൂറ്റാണ്ടുകളായി മലങ്കരസഭ അനുഭവിച്ചു വന്നിരുന്ന സ്വാതന്ത്ര്യം പരിമിതപ്പെടുത്തുകയോ ഇല്ലായ്മ ചെയ്യുകയോ ചെയ്യുന്ന നടപടികളാണ് 1599-ലെ ഉദയംപേരൂർ സുന്നഹദോസിലും, 1836-ലെ മാവേലിക്കര സുന്നഹദോസിലും 1876-ലെ മുളന്തുരുത്തി സുന്നഹദോസിലും ഉണ്ടായത്. റോമൻ കത്തോലിക്കരുമായും ആംഗ്ലിക്കൻ മിഷണറിമാരുമായും അന്ത്യോഖ്യൻ സഭാപിതാക്കന്മാരുമായും മലങ്കരസഭയ്ക്ക് ഓരോരോ കാലഘട്ടങ്ങളിലുണ്ടായ ബന്ധങ്ങൾ ഒരേസമയം ഗുണവും ദോഷവും ചെയ്തിട്ടുണ്ട്.

പതിനേഴാം നൂറ്റാണ്ടിൽ ആരംഭിച്ച അന്ത്യോഖ്യൻ സുറിയാനി സഭാബന്ധം പത്തൊമ്പതാം നൂറ്റാണ്ടിന്റെ അവസാനമായപ്പോൾ മലങ്കരസഭയുടെ സ്വാതന്ത്ര്യം പരിപൂർണ്ണമായും ഇല്ലായ്മ ചെയ്യുന്ന അവസ്ഥയിലേക്ക് എത്തിച്ചേർന്നു. അതിനെതിരെ വട്ടശ്ശേരിൽ തിരുമേനിയുടെ നേതൃത്വത്തിൽ മലങ്കര സഭ ശക്തമായി പ്രതികരിച്ചു. വലിയ പ്രതിസന്ധിഘട്ടത്തിലൂടെയാണ് സഭ കടന്നുപോയതെങ്കിലും സഭ ശക്തമായ നിലപാട് സ്വീകരിക്കുകയും 1912-ൽ ഇവിടെ കാതോലിക്കേറ്റ് സ്ഥാപിക്കുകയും ചെയ്തു.

കാതോലിക്കാ സ്ഥാപനത്തിനു പ്രധാന കാർമ്മികത്വം വഹിച്ച അബ്ദേദ് മശിഹാ പാത്രിയർക്കീസ് പുറപ്പെടുവിച്ച സ്താത്തിക്കോനിൽ പറയുന്നത് "... നിങ്ങളുടെ അപേക്ഷാനുസരണം നമ്മുടെ ആത്മിക വാത്സല്യവാനായ ഈവാനിയോസിനെ ബസേലിയോസ് എന്ന നാമധേയത്തിൽ മപ്രിയാനായായി കിഴക്കിന്റെയും അതായത് ഇന്ത്യയിലും മറ്റുമുള്ള മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിന്റെ കാതോലിക്കാ ആയി നാം പട്ടംകൊടുത്തിരിക്കുന്നു. തദവസരത്തിൽ എല്ലാ പിതാക്കന്മാരും ശേഷം ജനങ്ങളും ഓക്സിയോസ്, ഓക്സിയോസ്, ഓക്സിയോസ് മോറാൻ മാർ ബസേലിയോസ് കാതോലിക്കാ യോഗ്യനും അർഹനുമാകുന്നുവെന്ന് ഏക സ്വരത്തിൽ അട്ടഹസിച്ചു പറഞ്ഞു. വിളിക്കു യോഗ്യനായപ്രകാരം അദ്ദേഹം കാതോലിക്കാ ആയി ആഘോഷിക്കപ്പെടുകയും പ്രഖ്യാപിക്കപ്പെടുകയും ചെയ്തു. നമ്മുടെ കർത്താവേശുമിശിഹായാൽ പരിശുദ്ധ ശ്ലീഹന്മാർക്കു ദാനം ചെയ്യപ്പെട്ടതുപോലെ, ദീവന്നാസിയോസ് അദ്ധ്യക്ഷനായിരിക്കുന്ന മലങ്കര അസോസിയേഷൻ അംഗങ്ങളുടെ ആലോചനയോടുകൂടി പരിശുദ്ധസഭയുടെ ക്രമപാലനത്തിനാവശ്യമായ എല്ലാ ആത്മികവശങ്ങളും പൊതുവായി ശുശ്രൂഷിപ്പാൻ അദ്ദേഹത്തിനു പരിശുദ്ധറൂഹായാൽ അധികാരം നൽകപ്പെട്ടു. അതായത് മെത്രാപ്പോലീത്തന്മാരെയും എപ്പിസ്കോപ്പന്മാരെയും പട്ടംകെട്ടുവാനും പരിശുദ്ധ മൂറോൻ കൂദാശ ചെയ്യുവാനും ആത്മീയങ്ങളായ ശേഷമുള്ള എല്ലാ അംശങ്ങളെയും ശുശ്രൂഷിക്കുവാനും പ്രത്യേകിച്ചും, ഇതുവരെയും ഭരിച്ചിരുന്നതുപോലെ കണ്ടനാട്ട് ഇടവകയെ ഭരിപ്പാനും തന്നെ."

വീണ്ടും പറയുന്നു "നിങ്ങളുടെ ഇടയന്മാർ (അതായത്) കാതോലിക്കായും മെത്രാപ്പോലീത്തന്മാരും നിങ്ങൾക്കുള്ള സകല ആവശ്യങ്ങളെയും നിവൃത്തിക്കുമെന്ന് നാം ശരണപ്പെടുന്നു. കാതോലിക്കാ മെത്രാപ്പോലീത്തന്മാരോടു കൂടെ നമ്മുടെ പരിശുദ്ധ പിതാക്കന്മാരുടെ കാനോനാകൾക്കനുസരണമായിട്ടു നിങ്ങൾക്കു മേല്പട്ടക്കാരെ വാഴിക്കയും, വി. മൂറോൻ കൂദാശ ചെയ്കയും ചെയ്യും. കാതോലിക്കാ നിര്യാണം പ്രാപിക്കുമ്പോൾ അദ്ദേഹത്തിന്റെ സ്ഥാനത്തിൽ ഒരു കാതോലിക്കായെ വാഴിക്കാൻ നിങ്ങളുടെ മെത്രാന്മാർക്ക് അധികാരവും അവകാശവും ഉണ്ട്. ഇതിൽ നിങ്ങളെ വിരോധിപ്പാൻ ഒരുത്തനും അധികാരമില്ല."

**കോടതിവ്യവഹാരങ്ങളിലൂടെ**

കാതോലിക്കാ സ്ഥാപനത്തെ പൂർണ്ണ അർത്ഥത്തിൽ ഉൾക്കൊള്ളുവാൻ മലങ്കരസഭയിൽ ഒരു വിഭാഗം തയ്യാറായില്ല. മാറിമാറി വന്ന അന്ത്യോഖ്യാ പാത്രിയർക്കീസന്മാർ ആ വിഭാഗത്തെ പിന്തുണയ്ക്കുകയും ചെയ്തു.

മലങ്കരയിലെ കാതോലിക്കേറ്റിന്റെ പ്രസക്തിയും അതിന്റെ ഉദ്ദേശ്യലക്ഷ്യങ്ങളും സ്ഥാപിച്ചെടുക്കുവാൻവേണ്ടിയുള്ള പോരാട്ടത്തിന്റെ അടുത്ത ഘട്ടം ഇവിടെ ആരംഭിക്കുകയാണ്.

പ്രശ്നകലുഷിതമായ അന്തരീക്ഷവും ഇന്നും തുടരുന്ന കോടതിവ്യവഹാരങ്ങളുമായിരുന്നു അതിന്റെ പരിണിതഫലം. പ്രശ്നങ്ങളും കോടതിവ്യവഹാരങ്ങളും ഒരു വശത്തു നിലനിൽക്കുമ്പോൾതന്നെ മറുവശത്ത് കാതോലിക്കേറ്റിന്റെ കീഴിൽ സഭ അനുസ്യൂതം പുരോഗതിയുടെ പാതയിൽ മുന്നേറുന്ന കാഴ്ചയും നമുക്ക് കാണാം.

1912-ലാണ് കാതോലിക്കാ സ്ഥാപനം ഉണ്ടായതെങ്കിലും അതു സംബന്ധിച്ചുള്ള ആലോചനകളും എഴുത്തുകുത്തുകളും വർഷങ്ങൾക്കു മുമ്പേ ആരംഭിച്ചിരുന്നു. 1912-ൽ കാതോലിക്കാ വാഴ്ചയ്ക്കു പ്രധാന കാർമ്മികത്വം വഹിച്ചത് അന്ത്യോഖ്യാ പാത്രിയർക്കീസായിരുന്നു. എന്നാൽ ഒരു പാത്രിയർക്കീസിന്റെയും അനുവാദം ചോദിക്കാതെയും പാത്രിയർക്കീസിന്റെ സാന്നിദ്ധ്യം ഇല്ലാതെയും 1925-ൽ രണ്ടാം കാതോലിക്കായെയും 1929-ൽ മൂന്നാം കാതോലിക്കായെയും മലങ്കരസഭ തനിയെ അതായത് ഇവിടുത്തെ മെത്രാപ്പോലീത്തന്മാർ തനിയെ വാഴിച്ചു. നൂറ്റാണ്ടുകളായി മലങ്കരസഭയിൽ ആധിപത്യം സ്ഥാപിക്കുവാൻ ശ്രമിച്ചുകൊണ്ടിരുന്ന വിദേശ സഭകൾക്ക് പ്രത്യേകിച്ച് അന്ത്യോഖ്യാ പാത്രിയർക്കീസന്മാർക്ക് ഏറ്റ കനത്ത തിരിച്ചടിയായിരുന്നു അത്.

കാതോലിക്കാ വാഴ്ച ഉണ്ടായ കാലംമുതലേ മലങ്കരയിലെ കാതോലിക്കാ വാഴ്ചയെയും കാതോലിക്കേറ്റിന്റെ സാധുതയെയും ചോദ്യം ചെയ്ത് പാത്രിയർക്കീസ് വിഭാഗം വിവിധ കോടതികളിൽ വ്യവഹാരങ്ങൾ ആരംഭിച്ചു.

'കാതോലിക്കാ വാഴ്ച മൂലം മലങ്കരസഭയുടെ ചിരകാലാഭിലാഷമാണ് സാധിച്ചതെന്നും മെത്രാപ്പോലീത്തന്മാരെ വാഴിക്കുന്നതിനും മൂറോൻ കൂദാശ ചെയ്യുന്നതിനും അധികാരമുള്ള ഒരു വൈദിക മേലദ്ധ്യക്ഷൻ ഈ രാജ്യത്തുതന്നെയുള്ളതുകൊണ്ട് അക്കാര്യങ്ങൾക്കുവേണ്ടി പണം ചെലവാക്കി സിറിയായ്ക്ക് പോകേണ്ടല്ലോ' എന്നുമായിരുന്നു 1923-ൽ ഉണ്ടായ വട്ടിപ്പണക്കേസ് വിധിയിൽ

തിരുവിതാംകൂർ ഹൈക്കോടതി ചീഫ് ജസ്റ്റിസ് ചാറ്റ്ഫീൽഡ് പ്രസ്താവിച്ചത്.

1934-ൽ മലങ്കര അസോസിയേഷൻ യോഗം സഭാഭരണഘടന അംഗീകരിച്ചു. അതിനുശേഷം കാതോലിക്കാ സ്ഥാനത്തേയും ഭരണഘടനയെയും എല്ലാം ചോദ്യം ചെയ്ത് പാത്രിയർക്കീസ് വിഭാഗം 1938-ൽ കോട്ടയം ജില്ലാ കോടതിയിൽ കേസ് ആരംഭിച്ചു. സമുദായകേസ് എന്നറിയപ്പെടുന്ന പ്രസിദ്ധമായ ആ കേസ് വിവിധ കോടതികൾ കടന്ന് ഭാരതത്തിന്റെ പരമോന്നത ന്യായപീഠമായ സുപ്രീംകോടതിയിൽ എത്തി. 1958 സെപ്റ്റംബർ 12-നു സുപ്രീംകോടതി അന്തിമവിധി പ്രസ്താവിച്ചു.

1912-ലെ കാതോലിക്കാ സ്ഥാപനവും 1934-ലെ മലങ്കര അസോസിയേഷൻ യോഗവും ആ യോഗം പാസ്സാക്കിയ ഭരണഘടനയും എല്ലാം സാധുവാണെന്ന് സുപ്രീംകോടതി പ്രഖ്യാപിച്ചു. മാത്രമല്ല മൂറോൻ കൂദാശ ചെയ്യുന്നതിനും മെത്രാന്മാരെ വാഴിക്കുന്നതിനും അധികാരമുള്ള കാതോലിക്കേറ്റ് മലങ്കരയിൽ സ്ഥാപിതമായതു മൂലം പാത്രിയർക്കീസിന്റെ അധികാരം വാനിഷിംഗ് പോയിന്റിലെത്തിയതായും കോടതി നിരീക്ഷിച്ചു. ഭിന്നത അവസാനിപ്പിച്ച് കോടതിവിധിയുടെ അടിസ്ഥാനത്തിൽ സഭ വീണ്ടും ഒന്നായി. എന്നാൽ ആ യോജിപ്പും ഐക്യവും അധികകാലം നീണ്ടുനിന്നില്ല. സമാധാന ഉടമ്പടിയെ അവഗണിച്ചും കാതോലിക്കായുടെ സ്ഥാനത്തെയും അധികാരാവകാശങ്ങളെയും ചോദ്യംചെയ്തും പാത്രിയർക്കീസ് പ്രവർത്തിച്ചു. ഭരണഘടന ലംഘിച്ച് പാത്രിയർക്കീസ് മെത്രാന്മാരെ വാഴിച്ചു. അതിനെതിരെ പ. ഔഗേൻ പ്രഥമൻ ബാവായും അന്ന് നിയുക്ത കാതോലിക്കാ ആയിരുന്ന മാത്യൂസ് പ്രഥമൻ ബാവായും ചേർന്ന് കോട്ടയം സബ്കോടതിയിൽ 1974 ജൂൺ 7-ന് പുതിയ കേസ് കൊടുത്തു. രണ്ടാം സമുദായക്കേസ് എന്ന് പൊതുവെ അറിയപ്പെടുന്ന ആ കേസിന്റെ വിധി വിവിധ കോടതികൾ കടന്ന് 1995-ൽ സുപ്രീംകോടതിയിൽ നിന്നുമുണ്ടായി. 1975-76 കാലഘട്ടത്തിൽ പാത്രിയർക്കീസിന്റെ അനധികൃത നടപടികളുമായി ബന്ധപ്പെട്ട് ഇരുനൂറിലധികം കേസുകളാണ് കേരളത്തിലെ വിവിധ കോടതികളിൽ ഫയൽ ചെയ്തത്. പള്ളികേസുകൾ മാത്രം കേൾക്കുന്നതിനായി എറണാകുളം അഡീഷണൽ ജില്ലാകോടതിയെ സ്പെഷ്യൽ കോടതിയായി സർക്കാർ നിയമിച്ചു.

വിചാരണവേളയിൽ പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ നൂറിലധികം ദിവസങ്ങൾ കോടതിയിൽ നേരിട്ട് ഹാജരായി മൊഴി കൊടുത്തു. പള്ളിക്കോടതിയും ഹൈക്കോടതിയും കഴിഞ്ഞാണ് സുപ്രീംകോടതിയിൽ കേസ് എത്തിയതും 1995-ൽ അന്തിമ വിധി ഉണ്ടായതും.

1912-ലെ കാതോലിക്കേറ്റ് സ്ഥാപനം സാധുവാണെന്നും 1934-ലെ ഭരണഘടന അനുസരിച്ച് മാത്രം പള്ളികൾ ഭരിക്കപ്പെടണമെന്നും അന്ത്യോഖ്യാ പാത്രിയർക്കീസിന് സ്വന്തം നിലയിൽ മലങ്കരസഭാ കാര്യങ്ങളിൽ ഇടപെടാൻ അധികാരം ഇല്ലെന്നും മറ്റും പ്രസ്താവിച്ചിട്ടുള്ള വിധി മലങ്കരസഭയുടെ പൂർണ്ണ വിജയമായിരുന്നു. സുപ്രീംകോടതി നേരിട്ട് സഭാകാര്യങ്ങളിൽ ഇടപെടുകയും കോടതി നിരീക്ഷകനെ നിയമിച്ച് അദ്ദേഹത്തിന്റെ സാന്നിദ്ധ്യത്തിൽ മലങ്കര അസോസിയേഷൻ യോഗം കൂടി തെരഞ്ഞെടുപ്പ് നടത്തി പ്രശ്നങ്ങൾ പരിഹരിക്കാൻ നിർദ്ദേശിക്കുകയും ചെയ്തു. അപ്രകാരം 2002-ൽ കൂടിയ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗത്തിൽ നിന്ന് പാത്രിയർക്കീസ് വിഭാഗം വിട്ടുനിന്നു. മാത്രമല്ല അവർ ആ ഭാഗത്തു നിന്നുള്ള പള്ളി പ്രതിപുരുഷന്മാരുടെ ഒരു ബദൽ യോഗം കൂടി പുതിയ ഒരു ഭരണഘടന പാസ്സാക്കി. സഭാസമാധാനത്തിനു ശ്രമിക്കാതെ പാത്രിയർക്കീസ് വിഭാഗം വിവിധ ഇടവകകൾ സംബന്ധിച്ച് പ്രത്യേകം പ്രത്യേകം കേസുകളുമായി കോടതികളെ സമീപിച്ചു. ഈ കേസുകളുടെ അന്തിമവിധിയാണ് 2017 ജൂലൈ മൂന്നിന് സുപ്രീംകോടതിയിൽ നിന്നുണ്ടായത്.

ഇത് സംബന്ധമായ കേസുകളുടെ നടത്തിപ്പിന്റെ പ്രധാന ചുമതല വഹിച്ചത് ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനിയാണ്.

മലങ്കരസഭാതർക്കം സംബന്ധിച്ച് ഇതുവരെയുണ്ടായിരുന്ന കോടതിവിധികളിലേതിലെങ്കിലും എന്തെങ്കിലും പഴുതുകളോ ന്യൂനതകളോ ഉണ്ടായിരുന്നെങ്കിൽ അതെല്ലാം പരിഹരിച്ചുകൊണ്ട് മലങ്കരസഭയിലെ എല്ലാ ഇടവകപള്ളികൾക്കും ബാധകമായ സമഗ്രമായ ഒരു വിധിയാണ് 2017-ൽ സുപ്രീംകോടതിയിൽ നിന്നുണ്ടായത്. മലങ്കരസഭാ ഭരണസംവിധാനത്തിൽ കാതോലിക്കേറ്റിന്റെ അധികാരം ചോദ്യംചെയ്യപ്പെടാൻ വയ്യാത്തതിൻവണ്ണം അരക്കിട്ടുറപ്പിക്കുന്നതും കാതോലിക്കാസ്ഥാപനത്തിന്റെ ഔന്നത്യം ഉയർത്തിക്കാണിക്കുന്നതുമാണ് ഈ കോടതിവിധി. 1934-ലെ ഭരണഘടന അനുസരിച്ചു മാത്രമേ മലങ്കരസഭയിലെ പള്ളികൾ ഭരിക്കപ്പെടാൻ സാധിക്കുകയുള്ളു എന്ന് കോടതി അർത്ഥശങ്കയ്ക്കിടയില്ലാതെ പ്രഖ്യാപിച്ചു.

പാത്രിയർക്കീസിന്റെ ആത്മീയാധികാരം അസ്തമയബിന്ദുവിൽ എത്തിച്ചേർന്നുവെന്ന് ഒരിക്കൽക്കൂടി ആവർത്തിച്ചു പ്രഖ്യാപിച്ച കോടതി 1934-ലെ ഭരണഘടനയ്ക്ക് വിധേയമായുള്ള കാതോലിക്കോസിന്റെ പരമാധികാരം ഉറപ്പിച്ചു പറയുന്നു. മലങ്കരസഭ മൊത്തത്തിൽ ഒരു ട്രസ്റ്റാണെന്നും ഇടവകപള്ളികളും പള്ളി സെമിത്തേരികളും പള്ളിവക സ്ഥാപനങ്ങളും നിലംപുരയിടങ്ങളും സ്താവര ജംഗമ വസ്തുക്കളും ആ ട്രസ്റ്റിന്റെ ഭാഗമാണെന്നും മറ്റുമുള്ള സഭാസ്വത്തുക്കളെ സംബന്ധിച്ച് സമഗ്രമായ വിധി മലങ്കരസഭയെ സംബന്ധിച്ച് ചരിത്രനേട്ടമായി.

**ഉപസംഹാരം**

മലങ്കരയിലെ കാതോലിക്കാ സ്ഥാനത്തിന്റെ അർത്ഥവും വ്യാപ്തിയും ഊന്നിപ്പറഞ്ഞുകൊണ്ടുള്ള 2017-ലെ സുപ്രീംകോടതി വിധി നേടിയെടുക്കുന്നതിൽ അഭിവന്ദ്യ സേവേറിയോസ് തിരുമേനി വഹിച്ച പങ്ക് ആർക്കും നിഷേധിക്കുവാൻ സാധ്യമല്ല. പ്രശ്നകലുഷിതവും വിഭജിതവുമായിരുന്ന പള്ളികൾ ഉൾക്കൊണ്ട കണ്ടനാട് ഭദ്രാസന മെത്രാപ്പോലീത്താ ആയി 1993-ൽ അദ്ദേഹം നിയമിതനായി. അക്കാലം മുതൽ ഇന്നുവരെ നീണ്ടുനിന്ന നിയമപോരാട്ടത്തിന് ചുക്കാൻ പിടിച്ചത് അഭിവന്ദ്യ തിരുമേനിയായിരുന്നു. നിയമവിധിയിൽ അച്ചടക്കത്തോടുകൂടി ചിട്ടയായി അദ്ദേഹം നടത്തിയ ഇടപെടലുകൾ മലങ്കരസഭയ്ക്ക് നേട്ടമായി. കാതോലിക്കേറ്റിന്റെ ഉദ്ദേശ്യലക്ഷ്യത്തിലേക്ക് അതിനെ ഉയർത്തി. ചരിത്രനിയോഗം എന്നപോലെ കാതോലിക്കാ സിംഹാസനത്തിലേക്ക് അവരോധിതനാകുന്ന അഭിവന്ദ്യ തിരുമേനിക്ക് എല്ലാ ഭാവുകങ്ങളും ആശംസിക്കുന്നു.

ദൈവകൃപയിൽ ശരണപ്പെട്ട പിതാക്കന്മാരുടെ ധന്യവും ത്യാഗോജ്ജ്വലവുമായ ജീവിതത്തിലൂടെയും പ്രവർത്തനങ്ങളിലൂടെയും നേടിയെടുത്ത കാതോലിക്കേറ്റിന്റെ സ്വാതന്ത്ര്യം കണ്ണിലെ കൃഷ്ണമണി പോലെ കാത്തുസൂക്ഷിക്കുവാൻ സർവ്വശക്തൻ തിരുമേനിയെ അനുഗ്രഹിക്കട്ടെ എന്ന് പ്രാർത്ഥനാപൂർവ്വം ആശംസിക്കുന്നു. ❑



# പ്രാർത്ഥനയിൽ വേരൂന്നിയ പ്രതിഭ

**അഡ്വ. ബിജു ഉമ്മൻ**
(മലങ്കര അസോസിയേഷൻ സെക്രട്ടറി)

പരിശുദ്ധ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായ്ക്ക് ശേഷം സഭാ നൗകയെ പുതിയ യുഗത്തിൽ നയിക്കുവാൻ പ്രാപ്തനായ പിതാവിനു വേണ്ടി കണ്ണുനീരോടെ നടത്തിയ പ്രാർത്ഥനകൾക്ക് ദൈവം നൽകിയ മറുപടിയാണ് ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനി. കാലംകൊണ്ട് കടഞ്ഞെടുക്കപ്പെട്ട ദൈവശാസ്ത്ര പാണ്ഡിത്യവും ചരിത്രബോധവും നിയമ ജ്ഞാനവും ആരാധനാ സൗകുമാര്യവും ഭരണ നൈപുണ്യവും സർവ്വോപരി പ്രഫുല്ലമായ ദീനാനുകമ്പയും സമ്മേളിക്കുന്ന ഈശ്വരപ്രചോദിതനായ ഈ പിതാവിന്റെ പ്രജാപാലനത്തിൽ മലങ്കരസഭ ശാശ്വത സമാധാനത്തിന്റെയും ദൗത്യ നിർവ്വഹണത്തിന്റെയും പ്രതാപ സംവത്സരങ്ങളിലേക്ക് പ്രവേശിക്കുകയാണ്.

വാഴൂർ സെന്റ് പീറ്റേഴ്സ് ഇടവകയിൽ നിന്നുദിച്ചുയർന്ന അഭിവന്ദ്യ തിരുമേനിയുടെ വിദ്യാഭ്യാസ വൈജ്ഞാനിക യാത്ര പ്രചോദനാത്മകമാണ്. ജന്മദേശത്തെ വിദ്യാലയങ്ങളിൽ നിന്നായി പ്രാഥമിക വിദ്യാഭ്യാസം പൂർത്തിയാക്കിയ അദ്ദേഹം രസതന്ത്രത്തിൽ ബിരുദധാരിയായിട്ടാണ് ദൈവശാസ്ത്ര പഠനത്തിനും വൈദിക പരിശീലനത്തിനുമായി 1973-ൽ കോട്ടയം പഴയ സെമിനാരിയിൽ എത്തുന്നത്. റോമിലെ ഓറിയന്റൽ ഇൻസ്റ്റിറ്റ്യൂട്ടിൽ നിന്ന് ദൈവശാസ്ത്രത്തിൽ ബിരുദാനന്തര ബിരുദം പൂർത്തീകരിച്ച അദ്ദേഹം സുറിയാനി പാരമ്പര്യത്തിൽ മാബൂഗിലെ മാർ പീലക്സീനോസിന്റെ ക്രിസ്തു ദർശനങ്ങളെ അടിസ്ഥാനമാക്കി നടത്തിയ പഠനങ്ങൾക്ക് ഡോക്ടറേറ്റ് കരസ്ഥമാക്കി. ഔപചാരികമായ അക്കാദമിക ബിരുദങ്ങളിൽ ഒതുങ്ങുന്നതായിരുന്നില്ല അദ്ദേഹത്തിന്റെ വൈജ്ഞാനിക ദാഹം. പരന്ന വായനയും ആഴമേറിയ രചനകളും ദാർശനികത തുളുമ്പുന്ന പ്രഭാഷണങ്ങളും അദ്ദേഹത്തിന്റെ പാണ്ഡിത്യത്തിന്റെ പ്രഭ വിളിച്ചോതുന്നു. ആംഗലേയ ഭാഷയിൽ അദ്ദേഹം രചിച്ച പ്രൗഢോജ്വലമായ ഗ്രന്ഥങ്ങൾ കാലദേശങ്ങളെ അതിജീവിക്കുന്ന അമൂല്യനിധികളാണ്. ആശയസമ്പുഷ്ടമായ ഒട്ടനവധി ഗ്രന്ഥങ്ങളും ലേഖനങ്ങളും മലയാളത്തിലും അദ്ദേഹം രചിച്ചിട്ടുണ്ട്. വേദശാസ്ത്ര പഠിതാക്കളുടെ മാത്രമല്ല സാധാരണ വിശ്വാസികളുടെയും ഉള്ളിൽ പൗരസ്ത്യ ക്രൈസ്തവ ആദ്ധ്യാത്മികതയുടെ മണിനാദം മുഴക്കുവാൻ ഉതകുന്നതാണ് അദ്ദേഹത്തിന്റെ തൂലിക.

നൂറ്റാണ്ടുകൾ പിന്നിട്ട സഭാതർക്കം നിയമപരമായി തീർപ്പാക്കിയിട്ടുണ്ടെങ്കിലും ഒരു ഭാഗം അതംഗീകരിക്കാതെ കലഹം തുടരുന്ന കാലത്താണ് ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനി കാതോലിക്കാ സിംഹാസനത്തിൽ ആരൂഢനാകുന്നത്. സഭാതർക്കം സൃഷ്ടിക്കുന്ന ആത്മീയ വെല്ലുവിളികളും ഭൗതിക പ്രതിസന്ധികളും കേവലം കേട്ടറിഞ്ഞല്ല, അനുഭവിച്ചു വളർന്ന അനുഭവസമ്പത്തുമായിട്ടാണ് അദ്ദേഹം ഈ വലിയ നിയോഗം ഏറ്റെടുക്കുന്നത്. ലോകത്തിലെ ക്രൈസ്തവസഭകളുടെ രൂപപ്പെടലും വികാസവും വളർച്ചയും എല്ലാം സസൂക്ഷ്മം മനനം ചെയ്തു ഹൃദിസ്ഥമാക്കിയിട്ടുള്ള അദ്ദേഹത്തിന്റെ പ്രതികരണങ്ങളിൽ ശക്തമായ ചരിത്രബോധത്തിന്റെ അടിത്തറ പ്രകടമാകുന്നതിൽ അദ്ഭുതപ്പെടാനില്ല. സഭാതർക്കത്തിന്റെ നാൾവഴികൾ പരാമർശിക്കുമ്പോഴോ മലങ്കരയിലെ ക്രൈസ്തവസഭകളുടെ വളർച്ചയും വികാസവും വസ്തുതാപരമായി അവലോകനം ചെയ്യുമ്പോഴോ പുസ്തകങ്ങളുടെയോ കുറിപ്പുകളുടെയോ അകമ്പടിയില്ലാതെ കൃത്യതയോടെ അവ അപഗ്രഥിക്കുവാൻ കഴിയുന്ന അദ്ദേഹത്തിന്റെ ചരിത്രബോധം പുതിയ യുഗത്തിൽ മലങ്കരസഭയ്ക്ക് വലിയ സമ്പത്താണ്.

പൗരസ്ത്യ ആധ്യാത്മികതയുടെ സമസ്ത സൗകുമാര്യവും പ്രതിധ്വനിക്കുന്ന സ്വർഗ്ഗീയ സ്വരമാധുരി അഭിവന്ദ്യ ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനിക്ക് ദൈവം നൽകിയ വരദാനമാണ്. വിശുദ്ധ കുർബാന മുതൽ എല്ലാ ശുശ്രൂഷകളും അതിന്റെ പൂർണതയിലും തികവിലും സൗന്ദര്യത്തിലും അർപ്പിക്കുന്ന അഭിവന്ദ്യ തിരുമേനി, വൈദിക സ്ഥാനികൾക്ക് ഒരു പാഠപുസ്തകമാണ്. വിട്ടുവീഴ്ചയില്ലാതെ അനുഷ്ഠിക്കുന്ന യാമ നമസ്കാരങ്ങളുടെ അടയാളം ആ കരങ്ങളെ അലങ്കരിച്ചിരിക്കുന്നു. ആരാധനകളിലും



അനുഷ്ഠാനങ്ങളിലും ക്രിയകളിലും അദ്ദേഹം പുലർത്തുന്ന കൃത്യതയും നിഷ്ഠയും സഭയ്ക്ക് ആത്മീയ ശോഭ പകരും. ദൈവത്തെ പൂർണ്ണ ആത്മാവിലും ശക്തിയിലും ആരാധിക്കുന്ന പിതാവിന്റെ പ്രദീപ്ത പ്രാർത്ഥനകൾ സഭയ്ക്ക് അനുഗ്രഹത്തിന്റെ സംവൽസരങ്ങൾ സമ്മാനിക്കുമെന്നു പ്രതീക്ഷിക്കാം.

ആധ്യാത്മിക അടിത്തറയ്ക്കൊപ്പം നിയമബോധവും ഒരു ആത്മീയ നേതാവിന് അത്യന്താപേക്ഷിതമാണ്. ഇക്കാര്യത്തിൽ പരാശ്രയം അമിതമായി വേണ്ടിവരുന്നത് ആരോഗ്യകരമായി ഭവിക്കാറില്ല. മലങ്കരസഭയുടെ അസ്ഥിത്വത്തെക്കുറിച്ചും നിയമപരമായ സാധുതയെക്കുറിച്ചും വ്യവഹാരങ്ങളുടെ നിയമ നാൾവഴികളെക്കുറിച്ചും സഭാതർക്കത്തിൽ സുപ്രീം കോടതിയുടെ അന്തിമ വിധിയെക്കുറിച്ചുമെല്ലാം നല്ല ബോധ്യമുള്ള അഭിവന്ദ്യ തിരുമേനിയുടെ കാലത്ത് ശാശ്വത സമാധാനം ഉണ്ടാകും എന്ന് വിശ്വസിക്കാൻ കാരണങ്ങൾ പലതാണ്. സുപ്രീംകോടതിയിൽ വ്യവഹാരങ്ങൾ അതിന്റെ അന്തിമഘട്ടത്തിൽ എത്തി നിന്ന കാലത്ത് മറ്റെല്ലാ ദൈനംദിന പരിപാടികളും ത്യജിച്ച് നിയമജ്ഞരുടെ വാതിലുകളിൽ മലങ്കരസഭയുടെ സ്വാതന്ത്ര്യത്തിനും സത്യത്തിന്റെ വിജയത്തിനുമായി ത്യാഗോജ്വലമായി അദ്ദേഹം ചിലവഴിച്ച നാളുകളെ കൃതജ്ഞതാപൂർവമല്ലാതെ മലങ്കരസഭയ്ക്ക് സ്മരിക്കാൻ കഴിയില്ല. ഇക്കാര്യത്തിൽ അദ്ദേഹം നടത്താറുള്ള അഭിപ്രായപ്രകടനങ്ങളും പ്രസ്താവനകളും കേവലം ഉപരിപ്ലവമായവയല്ല, നിയമപരവും പ്രസക്തവും നീതിയുക്തവുമാണെന്നത് പ്രത്യേകം പ്രസ്താവ്യമാണ്.

വിശാലമായ ഭരണ പരിചയത്തിന്റെ അനുഭവ കൂട്ടുമായിട്ടാണ് അദ്ദേഹം മലങ്കരസഭയുടെ അമരത്ത് നിയോഗിതനാകുന്നത്. കണ്ടനാട് ഭദ്രാസനത്തെ തുടക്കത്തിലെ ബാലാരിഷ്ടതകളിൽ നിന്ന് സഭയുടെ അഭിമാന സ്തംഭമായി വളർത്തിയ അദ്ദേഹം, മലബാർ-ഇടുക്കി എന്നീ ഭദ്രാസനങ്ങളുടെ ഭരണസാരഥ്യവും പ്രശംസനീയമാംവിധം നിർവഹിക്കുന്നു. പരിശുദ്ധ ബസേലിയോസ് പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ അസിസ്റ്റന്റ് എന്ന നിലയിൽ സ്തുത്യർഹമായി പ്രവർത്തിച്ച അദ്ദേഹത്തിന് കാതോലിക്കേറ്റ് ഓഫീസിന്റെ പ്രവർത്തനവും ഉത്തരവാദിത്വങ്ങളും മുഖവുരയില്ലാതെ തന്നെ ബോധ്യമുണ്ട്. സഭയുടെ സുപ്രധാന സമിതികളിലെല്ലാം ഉത്തരവാദിത്വപൂർവ്വം പ്രവർത്തിച്ചിട്ടുള്ള അദ്ദേഹത്തിന്റെ അനുഭവസമ്പത്ത്, മലങ്കര മെത്രാപ്പോലീത്താ

എന്ന നിലയിലും കാതോലിക്കാ എന്ന നിലയിലുമുള്ള അദ്ദേഹത്തിന്റെ പ്രവർത്തനങ്ങളെ ഉജ്ജ്വലമാക്കും. പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് സെക്രട്ടറിയായും ഒട്ടനവധി ആത്മീയ പ്രസ്ഥാനങ്ങളുടെ പ്രസിഡണ്ടായും പ്രവർത്തിച്ചിട്ടുള്ള അദ്ദേഹം മികച്ച ഭരണകർത്താവെന്ന നിലയിൽ പ്രതിഭ തെളിയിച്ചിട്ടുണ്ട്. ലോകത്താകമാനമുള്ള വിവിധ ഭദ്രാസനങ്ങൾ അദ്ദേഹത്തിനും വിവിധ ഭദ്രാസനങ്ങൾക്ക് അദ്ദേഹത്തെയും സുപരിചിതമാണ്. സഭയിലെ പ്രധാനപ്പെട്ട ആശ്രമങ്ങളുടെ വിസിറ്റിംഗ് ബിഷപ്പായി അവയ്ക്ക് ദിശാബോധം പകരുന്ന അഭിവന്ദ്യ തിരുമേനിയുടെ നേതൃത്വം ആശ്രമ പ്രസ്ഥാനങ്ങൾക്ക് ഊർജ്ജം പകരും. വള്ളിക്കാട്ട് ദയറ, വെട്ടിക്കൽ ദയറ, മൈലപ്ര ആശ്രമം, അട്ടപ്പാടി ദയറ, ഓതറ ദയറ തുടങ്ങിയ ആശ്രമ പ്രസ്ഥാനങ്ങൾ അഭിവന്ദ്യ തിരുമേനിയുടെ നേതൃത്വത്തിൽ സാക്ഷ്യത്തോടെ മുന്നേറുന്നുണ്ട്. കോട്ടയം പഴയസെമിനാരിയിൽ അദ്ധ്യാപകനായും വൈസ് പ്രസിഡണ്ടായും ശ്രേഷ്ഠമായി പ്രവർത്തിച്ചുവരുന്ന തിരുമേനിയുടെ പുതിയ നിയോഗം സഭയുടെ സെമിനാരികൾക്ക് പുരോഗതിയുടെ നല്ല നാളുകൾ സമ്മാനിക്കും.

ദൈവകരുണയുടെ മാനുഷിക മുഖമാണ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ. സാധുക്കളോട് ഉള്ള കരുതൽ അദ്ദേഹത്തിന്റെ ഉള്ളിലെ ദൈവികതയുടെ സൂചികയാണ്. കരകവിഞ്ഞൊഴുകുന്ന ദൈവ സ്നേഹത്തിന്റെ മുദ്രകളാണ് ജാതിമത വേലിക്കെട്ടുകൾക്കതീതമായി മാനവ സേവ നിർവഹിക്കുന്ന അദ്ദേഹത്തിന്റെ സ്ഥാപനങ്ങളും സംരംഭങ്ങളും. ബലഹീനരെ ചേർത്തു നിർത്തേണ്ടത് ദൈവം ഭരമേല്പിച്ച കർത്തവ്യമാണെന്ന ബോധ്യമാണ് ഓരോ സാധുജനപരിപാലന സംരംഭങ്ങളും സാക്ഷിക്കുന്നത്. ആ സഹജീവി സ്നേഹത്തിൽ ആശ്വാസവും സമാധാനവും കണ്ടെത്തുന്നവർ അനേകരാണ്. ബുദ്ധിമാന്ദ്യവും അംഗവൈകല്യവും അനുഭവിക്കുന്നവർ, നിരാലംബരായ രോഗികൾ, തൊഴിൽരഹിതർ, വിശക്കുന്നവർ, മാനസിക വെല്ലുവിളി അനുഭവിക്കുന്നവർ, വിധവകൾ തുടങ്ങി പല തരത്തിൽ സമൂഹത്തിന്റെ മുഖ്യധാരയിൽ നിന്ന് അകന്ന് കഴിയേണ്ടി വരുന്നവരുടെ ആശ്വാസവും മുഖപ്രസാദവുമാണ് അദ്ദേഹത്തിന്റെ ദീനാനുകമ്പയുടെ അടയാളം. കോഴിമല ആശാഭവന്റെ അയൽക്കാരൻ കൂടിയായ എനിക്ക് അഭിവന്ദ്യ തിരുമേനിയുടെ നേതൃത്വത്തിൽ തരളിതമാകുന്ന സേവന സരണികളെ കുറിച്ച് ബോധ്യവും അഭിമാനവുമുണ്ട്. മാർ സേവേറിയോസ് തിരുമേനിയുടെ ആഴമായ സാമൂഹ്യ പ്രതിബദ്ധതയുടെ ഉദാത്തമായ ഉദാഹരണങ്ങളാണ് അദ്ദേഹത്തിന്റെ നേതൃത്വത്തിൽ പ്രവർത്തിക്കുന്ന സ്ഥാപനങ്ങൾ. Didaskalia: Church, Worship and Unity എന്ന ഗ്രന്ഥത്തിൽ അദ്ദേഹം തന്നെ പറയുന്നതുപോലെ 'സാമൂഹ്യ പ്രശ്നങ്ങളോടുള്ള ക്രൈസ്തവ പ്രതികരണം വളരെ പ്രാധാന്യമർഹിക്കുന്നതാണ്.' സാമൂഹ്യ പ്രതിബദ്ധതയോടെ സഭ ആതുരസേവനരംഗത്ത് ഉണർന്ന് പ്രവർത്തിക്കുന്ന സാക്ഷ്യമുള്ള കാലഘട്ടത്തിനായിരിക്കും ഡോ. മാത്യൂസ് മാർ സേവേറിയോസ് നേതൃത്വം നൽകുന്നത്.

ക്രിസ്തുവിൽ പ്രചോദിതനായി എഴുന്നേറ്റ് പ്രകാശിക്കുന്ന അഭിവന്ദ്യ ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനി മലങ്കരസഭയുടെ ഒമ്പതാമത് കാതോലിക്കായായി അവരോധിതനാകുമ്പോൾ പാമ്പാക്കുടയിൽ കബറടങ്ങിയിരിക്കുന്ന ഒന്നാം കാതോലിക്കാ പരിശുദ്ധ പൗലോസ് ഒന്നാമൻ ബാവാ മുതൽ പരിശുദ്ധ പൗലോസ് രണ്ടാമൻ കാതോലിക്കാ ബാവാ വരെയുള്ള എല്ലാ പിതാക്കന്മാരും ആത്മാവിൽ ആനന്ദിക്കും. കാലാകാലങ്ങളിൽ അവർ നയിച്ച പോരാട്ടങ്ങളും അവർ ഉയർത്തിയ മൂല്യങ്ങളും അവർ പരത്തിയ പ്രകാശവും കൂടുതൽ വീറോടെയും മേന്മയോടെയും ശോഭയോടെയും ഇനിയും കാതോലിക്കേറ്റിൽ വിളങ്ങും. ദൈവത്തിന്റെ ലോകത്തിൽ ദൈവജനമായിരുന്നുകൊണ്ട് ദൈവം ഏൽപ്പിക്കുന്ന ദൗത്യം നിറവേറ്റുന്നതാണ് സഭയുടെ ദൗത്യം. ദൗത്യപാതയിൽ സഭ പുതിയ സമർപ്പിത സാക്ഷ്യങ്ങൾ രചിക്കുന്ന സുവർണ്ണ യുഗത്തിനായി പ്രാർത്ഥനാപൂർവ്വം ഒരുങ്ങി കാത്തിരിക്കാം, കാരണം പ്രാർത്ഥനയിൽ വേരൂന്നിയ പ്രതിഭയാണ് മലങ്കരയുടെ പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും. ❑

# മലങ്കര സഭയ്ക്ക് മഹത്വമുള്ള മൂറോൻ ആയ മാർ ക്ലിമ്മീസ്

എബി മാത്യു, കൊഴുവല്ലൂർ

മലങ്കരസഭാ ചരിത്രത്തിൽ തങ്കലിപികളാൽ എഴുതപ്പെടുന്ന ചരിത്ര സംഭവങ്ങൾക്ക് നേതൃത്വം നൽകുവാൻ ആധുനിക സഭയുടെ പിതാവായി ദൈവം നിയോഗിച്ചത് സഭയുടെ സീനിയർ മെത്രാപ്പോലീത്തായും, അഡ്മിനിസ്ട്രേറ്റീവ് കൗൺസിൽ പ്രസിഡന്റും, തുമ്പമൺ ഭദ്രാസന മെത്രാപ്പോലീത്തായുമായ കുര്യാക്കോസ് മാർ ക്ലിമ്മീസ് മെത്രാപ്പോലീത്തായെ ആണ്. സദാ സുസ്മേര വദനനും, നിർമ്മലനും, സൗമ്യനുമായ പിതാവ് ചാരുതയോടെ ചുവടുവെച്ചടുക്കുന്നത് മലങ്കരസഭയുടെ ചരിത്രത്തിലേക്ക്. ചരിത്രത്തിലെ തന്നെ അപൂർവ്വങ്ങളിൽ അപൂർവ്വമായ ഒരുപാട് സവിശേഷതകളോടെയാണ് പിതാവ് ഈ ധന്യമുഹൂർത്തങ്ങൾക്ക് നേതൃത്വം നൽകുവാൻ നിയോഗിക്കപ്പെട്ടത്. റോമിലെ മെത്രാപ്പോലീത്തായും വി. പത്രോസ്, പൗലോസ് ശ്ലീഹന്മാരുടെ ശിഷ്യനുമായിരുന്ന വിശുദ്ധനായ മാർ ക്ലിമ്മീസിന്റെ ക്രമം ആണ് പ. കാതോലിക്കാ വാഴ്ചക്ക് ഉപയോഗിക്കുന്നത്. വി. മാർ ക്ലിമ്മീസിന്റെ ഈ ക്രമം ഉപയോഗിച്ച് കുര്യാക്കോസ് മാർ ക്ലിമ്മീസ് തിരുമേനി മലങ്കരസഭയുടെ പ്രധാന മേലദ്ധ്യക്ഷനായ പൗരസ്ത്യ കാതോലിക്കായെ വാഴിക്കുമ്പോൾ വി. ക്ലിമ്മീസിന്റെ ക്രമം ഉപയോഗിച്ച് കാതോലിക്കായെ വാഴിക്കുന്ന അതേ പേരുകാരനായ പിതാവ് എന്ന ചരിത്രം കുര്യാക്കോസ് മാർ ക്ലിമ്മീസ് തിരുമേനിക്ക് സ്വന്തം. കൂടാതെ തിരുമേനി പൗരസ്ത്യ കാതോലിക്കാ ഇല്ലാതെ വന്ന സാഹചര്യത്തിൽ സഭയുടെ നെടുനായകത്വം ഏറ്റെടുത്തിട്ട് 100 ദിവസം പൂർത്തിയാകുന്നു.

ആധുനിക സാങ്കേതികവിദ്യ ഉപയോഗിച്ചുള്ള ലോകത്തിലെ തന്നെ ആദ്യത്തെ മഹാസമ്മേളനമായ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗത്തിന്റെ അധ്യക്ഷത വഹിക്കുന്നതിനും, മലങ്കര മെത്രാപ്പോലീത്തായെയും, പൗരസ്ത്യ കാതോലിക്കായെയും നേരിട്ട് തിരഞ്ഞെടുക്കുന്ന സഭാ ചരിത്രത്തിലെ തന്നെ ആദ്യത്തെ സുറിയാനി ക്രിസ്ത്യാനി അസോസിയേഷന് ചുക്കാൻ പിടിക്കുന്നതിനും സാധിച്ചു. വിനയംകൊണ്ട് വിണ്ണോളം ഉയർന്ന മഹാപൗരോഹിത്യം. മലങ്കരയിലെ അപൂർവ്വ ഭാഗ്യങ്ങൾക്ക് യോഗ്യനായ മെത്രാപ്പോലീത്താ. മലങ്കരയിലെ ഒന്നാം കാതോലിക്കാ ആയിരുന്ന മുറിമറ്റത്തിൽ ബസേലിയോസ് പൗലോസ് ഒന്നാമൻ ബാവാതിരുമേനിയുടെ ആത്മാവിൽ വൃദ്ധതയുടെ ധവളശോഭയിൽ മലങ്കര സഭയെ ധീരമായി നയിച്ച മഹാപുരോഹിതൻ. അഭിവന്ദ്യ പിതാവിനോട് സംസാരിക്കുമ്പോഴൊക്കെ ഹൃദയസ്പർശിയായ ഒരു വാചകം എപ്പോഴും പറയാറുണ്ട്, 'പരിശുദ്ധ റൂഹാ പൊരുന്നി ആവസിച്ചു എന്നല്ലാതെ മറ്റൊന്നും പറയുവാൻ എനിക്ക് ത്രാണിയില്ല' എന്ന്.




സഭ അതിന്റെ നിർണ്ണായക ഘട്ടത്തിൽ തന്നെ ഏൽപ്പിച്ച ഉത്തരവാദിത്വം നിറപടിയായി പൂർത്തികരിച്ചു, കിഴക്കൊക്കെയുടെയും ഭാഗ്യമുള്ള വി. മാർത്തോമ്മാ ശ്ലീഹായുടെ പിൻഗാമിയായി പ. മോറാൻ മാർ ബസേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായുടെ തൃക്കരങ്ങളിൽ സമർപ്പിക്കുമ്പോൾ ചരിത്രം രചിക്കപ്പെടുന്നു. മലങ്കരയുടെ മധുരമുള്ള മുന്തിരിയായി, മലങ്കരസഭയെ തന്റെ പ്രാർത്ഥനകൊണ്ടും സൗമ്യതകൊണ്ടും, നിഷ്കളങ്ക സ്നേഹം കൊണ്ടും നറു മണത്താൽ ആറാടിച്ച മലങ്കരയുടെ മഹത്വമുള്ള മൂറോൻ. മലങ്കരയുടെ വലിയ മെത്രാപ്പോലീത്താ കുര്യാക്കോസ് മാർ ക്ലിമ്മീസ് തിരുമേനിക്ക് എല്ലാ ഭാവുകങ്ങളും തൃപ്പാദത്തിൽ സമർപ്പിക്കുന്നു. വാഴുക ആബൂൻ നീണാൾ. ശുഭമോട് നെടുനീണാൾ. ആയുർ ആരോഗ്യത്തിനായി പ്രാത്ഥിച്ചുകൊള്ളുന്നു. ❑

# മലങ്കര മെത്രാപ്പോലീത്താ: സഭാ ഭരണഘടനയുടെ കാവൽക്കാരൻ

**ഫാ. ഡോ. ജോൺസ് എബ്രഹാം കോനാട്ട്**
(കോട്ടയം വൈദികസെമിനാരി പ്രിൻസിപ്പാൾ)

1934, മലങ്കരസഭാ ചരിത്രത്തിൽ തങ്കലിപികളിൽ ആലേഖനം ചെയ്യപ്പെടേണ്ട തീയതികളിൽ ഒന്ന്. കാരണം പ്രത്യേകിച്ച് വിശദീകരിക്കേണ്ടതില്ല. അന്നു മുതൽ ഇന്നു വരെ മലങ്കരസഭയുടെ സ്വാതന്ത്ര്യത്തിന്റെ പ്രതീകവും അടിസ്ഥാനവുമായി നിലനിൽക്കുന്ന രേഖ ഉണ്ടായ വർഷം. അതുണ്ടായ കാലത്ത് സഭയിൽ ഭിന്നത നിലനിന്നിരുന്നതിനാൽ സഭ മുഴുവനായി അത് അംഗീകരിച്ചില്ല. പക്ഷെ 1958-ലെ സുപ്രീംകോടതി വിധിയെ തുടർന്ന് സഭ മുഴുവനായും ഭരണഘടന അംഗീകരിച്ചു. വീണ്ടും വിഘടനമുണ്ടായപ്പോൾ അതിന്റെ സാധുത ചോദ്യം ചെയ്യപ്പെട്ടു എങ്കിലും കോടതികൾ തുടരെ അതിന്റെ പ്രാധാന്യം ഉയർത്തിപ്പിടിച്ചുകൊണ്ടിരിക്കുന്നു. 1934-ലെ ഭരണഘടന എന്നത് അതിന്റെ പേരാണെന്നും, അന്ന് ഉണ്ടായ രൂപം തന്നെ ഇന്നും അനുസരിക്കണമെന്നല്ല ആ പേരിന്റെ അർത്ഥം എന്നും എത്രവട്ടം പറഞ്ഞാലും ഒരു കൂട്ടർക്ക് മനസിലാകുന്നില്ല. 1958-ൽ സുപ്രീംകോടതിയുടെ മുമ്പാകെ സഭയിലെ പള്ളികളിൽ നിലനിന്നിരുന്ന അനേകം ഘടനകളും, ഉടമ്പടികളും പരിഗണനയ്ക്കായി വന്നിരുന്നു. അവയിൽ 1934-ൽ ഉണ്ടായ ഈ രേഖയാണ് ആധികാരികമായത് എന്ന് കോടതി നിശ്ചയിക്കയായിരുന്നല്ലോ. അതുകൊണ്ടു മാത്രമാണ് ഒരു വർഷം അതോടൊപ്പം ചേർത്ത് പറയുവാൻ തുടങ്ങിയത്. കോടതി തന്നെ പല പ്രാവശ്യം ഭേദഗതി ചെയ്യപ്പെട്ട 1934-ലെ ഭരണഘടന എന്നു പറഞ്ഞിട്ടുള്ള കാര്യം ഓർക്കുക. 1995-ലെ വിധിക്കുശേഷം പാത്രിയർക്കീസ് വിഭാഗത്തിലെ കാതോലിക്കാ അടക്കമുള്ള മെത്രാന്മാർ വിധേയത്വം എഴുതിക്കൊടുത്തതും ഭേദഗതി ചെയ്യപ്പെട്ട ഭരണഘടനയ്ക്കാണ്. പിന്നെ അജ്ഞരായ ജനത്തെ വഴിതെറ്റിക്കുവാനായി അതിനെ കൈപ്പുസ്തകമെന്നും, ഒറിജിനൽ ഇല്ലാത്ത രേഖയെന്നും, പലപ്രാവശ്യം തിരുത്തിയ രേഖയെന്നുമൊക്കെ വിളിച്ച് ആക്ഷേപിച്ച് കൈയടി വാങ്ങാൻ ശ്രമിക്കാമെന്നു മാത്രം.

മലങ്കരസഭയുടെ സ്വാതന്ത്ര്യത്തെ ഊട്ടിയുറപ്പിക്കുന്ന ഈ രേഖ ഉണ്ടാക്കുവാൻ ആലോചന തുടങ്ങിയ കാലംമുതൽ മലങ്കരമെത്രാന്മാർ അതിന്റെ കാവൽഭടന്മാരായിരുന്നു എന്നു പറയാം. അതിന്റെ രൂപീകരണത്തിൽ അന്നത്തെ മലങ്കര മെത്രാപ്പോലീത്താ ആയിരുന്ന വട്ടശേരിൽ മാർ ദീവന്നാസ്യോസ് ആറാമൻ വഹിച്ച പങ്ക് എത്രയെന്നത് എല്ലാ വിശ്വാസികൾക്കും അറിവുള്ളതാണ്. അദ്ദേഹത്തിന് അതിന്റെ രൂപത്തെക്കുറിച്ച് വ്യക്തമായ കാഴ്ചപ്പാടുകൾ ഉണ്ടായിരുന്നു. തിരുമേനിയുടെ കാഴ്ചപ്പാടുകൾ നൂറു ശതമാനം അംഗീകരിക്കപ്പെട്ടില്ല എങ്കിലും, സഭ അവസാനമായി മെനഞ്ഞെടുത്ത രൂപത്തെ അദ്ദേഹം എതിർത്തില്ല. മെത്രാന്മാർക്കാണോ ജനത്തിനാണോ കൂടുതൽ അധികാരം എന്ന വിഷയത്തെ സംബന്ധിച്ച് രണ്ടുപക്ഷമായി നിന്ന് വാദങ്ങൾ ഉണ്ടായി. അവസാനം അതെല്ലാം പരിഹരിക്കപ്പെട്ടു. 1934 ഡിസംബറിൽ ഭരണഘടന പാസാക്കുന്നതു കാണുവാനുള്ള ഭാഗ്യം ദൈവം തിരുമേനിക്കു നൽകിയില്ല. 1934 ഫെബ്രുവരി 23-നു തിരുമേനി തന്റെ നാഥന്റെ സന്നിധിയിലേക്ക് യാത്രയായി. അന്തിമ രൂപം ദർശിക്കുവാൻ അദ്ദേഹത്തിന് സാധിച്ചില്ല എങ്കിലും ഭരണഘടനയുടെ രൂപീകരണത്തിന് ഏറ്റവും കൂടുതൽ ആഗ്രഹിക്കുകയും അതിനായി അഹോരാത്രം അദ്ധ്വാനിക്കുകയും അതു സഭയുടെ സ്വാതന്ത്ര്യത്തിന് അനിവാര്യമെന്ന് മനസിലാക്കി പ്രവർത്തിക്കുകയും ചെയ്ത പിതാവായിരുന്നു പ. മാർ ദീവന്നാസ്യോസ് ആറാമൻ. ഭരണഘടന ഉണ്ടാകുന്നതിനു മുമ്പേ തന്നെ അതിന്റെ കാവൽഭടനായി പരിണമിച്ച മലങ്കരമെത്രാപ്പോലീത്തായാണ് അദ്ദേഹം.




മാർ ദീവന്നാസ്യോസിന്റെ പിൻഗാമി പ. ഗീവർഗീസ് ദ്വിതീയൻ ബാവാ, സഭാഭരണഘടന അനുസരിച്ച് ഭരണം നടത്തിയ ആദ്യത്തെ ആളെന്നു പറയാം. അതിലെ തത്വങ്ങളെ സംരക്ഷിക്കുവാൻ അത് പാസാക്കുന്നതിനു മുമ്പുതന്നെ അദ്ദേഹം ബദ്ധശ്രദ്ധനായിരുന്നു. പ. അപ്രേം പ്രഥമൻ പാത്രിയർക്കീസും, ഗീവർഗീസ് ദ്വിതീയൻ ബാവായും തമ്മിൽ ഹോംസിൽ വച്ചു നടന്ന കൂടിക്കാഴ്ച (1934 ജൂൺ) ഇതിന് ഒരു ഉദാഹരണം മാത്രം. ഏതാണ്ട് അന്തിമരൂപത്തിൽ എത്തിക്കഴിഞ്ഞിരുന്ന ഭരണഘടനയുടെ അതിരുകളെ ലംഘിച്ച് സഭയുടെ സ്വാതന്ത്ര്യം ഇല്ലാതാക്കിക്കൊണ്ട്, ഗീവർഗീസ് ദ്വിതീയൻ ബാവായ്ക്ക് പൂർണ്ണത നൽകുവാൻ ഒരു ചെറിയ കൈവയ്പ്പു പ്രാർത്ഥന എങ്കിലും നടത്തുവാനും, മെത്രാന്മാരെ വാഴിക്കുമ്പോൾ പാത്രിയർക്കീസിന്റെ അനുവാദം വേണമെന്നു സ്ഥാപിച്ചെടുക്കാനും എല്ലാം പാത്രിയർക്കീസ് ശ്രമം നടത്തി എങ്കിലും അതിനൊന്നും പ. കാതോലിക്കാബാവാ വഴങ്ങിയില്ല. പാത്രിയർക്കീസിന്റെ ചോദ്യങ്ങൾക്കെല്ലാം ഉരുളയ്ക്കുപ്പേരിപോലെ മറുപടി നൽകി സഭയുടെ സ്വാതന്ത്ര്യം അദ്ദേഹം കാത്തു സംരക്ഷിച്ചു. അബ്ദൽ മ്ശിഹാ പാത്രിയർക്കീസ് ബാവാ

മുടക്കപ്പെട്ടവനല്ലാതിരുന്നതിനാൽ അദ്ദേഹം നൽകിയ പട്ടത്വനൽവരങ്ങൾക്കൊന്നും യാതൊരു ന്യൂനതയുമില്ലെന്ന് സമ്മതിക്കേണ്ടി വന്നു പാത്രിയർക്കീസിനും അനുയായികൾക്കും (വിശദ വിവരങ്ങൾക്ക് കാണുക, ഡെറിൻ രാജു, *മലങ്കരസഭാ തർക്കം: എന്താണ് സത്യം*, കോട്ടയം, 2020, പേജ് 46-55). സഭാചരിത്രം, കാനോനാകൾ, ആരാധനാ പാരമ്പര്യം എന്നീ വിഷയങ്ങളിൽ പ. ഗീവർഗീസ് ദ്വിതീയൻ ബാവാ തിരുമനസിലെ അഗാധ ജ്ഞാനം വെളിവാക്കുന്നു ആ സന്ധിസംഭാഷണം.

പ. ഗീവർഗീസ് ദ്വിതീയൻ ബാവാ ഭരണഘടനയുടെ യഥാർത്ഥ കാവൽക്കാരനായി പരിണമിച്ചത് 1958 ഡിസംബർ 16-ലെ സമാധാന ഉടമ്പടി കല്പനയിലാണ്. "സഭയിലെ സമാധാനത്തിനുവേണ്ടി മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ പാസാക്കി നടപ്പിലിരിക്കുന്ന ഭരണഘടനയ്ക്കു വിധേയമായി മോറാൻ മോർ ഇഗ്നാത്തിയോസ് യാക്കൂബ് തൃതീയനെ അന്ത്യോഖ്യാ പാത്രിയർക്കീസായി സ്വീകരിക്കുന്നതിന് നാം പ്രസാദിച്ചിരിക്കുന്നു." ഈ വാചകം ഒഴിവാക്കുവാൻ പാത്രിയർക്കീസും അനുയായികളും, സഭയ്ക്കുള്ളിൽ തന്നെ പലരും പരിശ്രമിച്ചു എങ്കിലും പ. ബാവാ തിരുമനസിലെ കടുംപിടിത്തം ഇന്ന് നമുക്കെത്ര അനുഗ്രഹമായിത്തീർന്നു എന്ന് പറയാതിരിക്കാനാവില്ലല്ലോ. ഭരണഘടനയിലെ വ്യവസ്ഥകൾ താൻ കണ്ടിട്ടില്ലെന്നും കാണാതെ അത് അംഗീകരിക്കില്ലെന്നും യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് വാശിപിടിച്ചു. അന്തിമഘട്ടത്തിലെത്തി നിൽക്കുന്ന സഭാസമാധാനം നടക്കാതെ പോകുമോ എന്നുപോലും തോന്നിപ്പോയ സമയമായിരുന്നു. ഭരണഘടന മുഴുവനും ഇംഗ്ലീഷിലേക്ക് തർജിമ ചെയ്ത് പാത്രിയർക്കീസിന് കേബിൾ സന്ദേശമായി അയക്കുവാൻ തീരുമാനിച്ചു. അതിനു മുടക്കേണ്ടിവന്ന തുകയേക്കാൾ അമൂല്യമായിരുന്നു അതിൽനിന്ന് സഭയ്ക്കുണ്ടായ നേട്ടം. അവസാനം പാത്രിയർക്കീസിന് ഭരണഘടന അനുസരിക്കുന്നു എന്നു സമ്മതിക്കേണ്ടി വന്നു. സഭാ ഭരണഘടനയുടെ യഥാർത്ഥ കാവൽക്കാരനായിരുന്നു പ. പിതാവ്. 1958-നുശേഷം ഒരു മെത്രാപ്പോലീത്തായ്ക്ക് എതിരെ അച്ചടക്കനടപടി സ്വീകരിക്കേണ്ടി വന്നപ്പോഴും ബാവാ അല്പം മടിച്ചു എങ്കിലും ഭരണഘടനയ്ക്ക് വിധേയമായി ആ കൃത്യം നിർവഹിക്കുകതന്നെ ചെയ്തു.

സമാധാനത്തിന്റെ അന്തരീക്ഷത്തിൽ ഭരണം ആരംഭിച്ച പ. ഔഗേൻ പ്രഥമൻ ബാവാ തിരുമേനിക്കും എന്നും സഭാഭരണഘടനയെ സംരക്ഷിക്കേണ്ടതായി വന്നിട്ടുണ്ട്. പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ മുന്നിൽ വിലപ്പോവുകയില്ലായിരുന്ന തന്ത്രങ്ങൾ ശാന്തശീലനായ പിൻഗാമിയുടെ കാലത്ത് സാധിച്ചെടുക്കാമെന്ന് പാത്രിയർക്കീസ് കണ്ട സ്വപ്നം, വെറും സ്വപ്നം മാത്രമായിരുന്നു എന്ന് ഔഗേൻ ബാവാ തെളിയിച്ചു. പാത്രിയർക്കീസ് നേരത്തേതന്നെ ഉന്നയിച്ചിരുന്ന വിധേയത്വത്തിന്റെ ആവശ്യകതകൾ ചൂണ്ടിക്കാട്ടി 1970 മുതൽ യുദ്ധം ആരംഭിച്ചു. പ. പൗലൂസ് ദ്വിതീയൻ ബാവാ തിരുമനസിലെ വചനങ്ങൾ കടമെടുത്താൽ, 'ഒരു കുഞ്ഞാടിന്റെ താഴ്മയോടും, ലാളിത്യത്തോടും എപ്പോഴും പെരുമാറിയിരുന്ന ഔഗേൻ ബാവാ പാത്രിയർക്കീസിന്റെ 203-ാം നമ്പർ കല്പനയിലെ അനാവശ്യ വാദങ്ങൾക്ക് ലേശംപോലും തല കുനിച്ചുകൊടുത്തില്ല. തന്നെയുമല്ല തന്റെ കൊക്കിൽ ജീവനുള്ളിടത്തോളം കാലം സഭയുടെ സ്വാതന്ത്ര്യവും തനിമയും അടിയറവു വയ്ക്കില്ലെന്നും, മാർത്തോമ്മായുടെ സിംഹാസനം എന്നും ഉയർത്തിപ്പിടിക്കുമെന്നും സിംഹത്തെപ്പോലെ ഗർജ്ജിക്കുവാൻ തിരുമനസ് ശക്തിയാർജിച്ചു.' മാർ അപ്രേം ആബൂദി എന്ന വിദേശ റമ്പാനെ ഡലിഗേറ്റായി പാത്രിയർക്കീസ് 1972-ൽ അയച്ചപ്പോഴും സഭയുടെ ഭരണഘടനയിൽ എങ്ങും പറയാത്ത ഒരു ഡലിഗേറ്റിന്റെ ആവശ്യം ഇവിടില്ല എന്ന തത്വത്തിൽ അധിഷ്ഠിതമായി അദ്ദേഹത്തെ തിരസ്ക്കരിച്ച് തിരിച്ചയക്കുന്നതിന് നടപടി സ്വീകരിച്ചു.

203-ാം നമ്പർ കല്പനയിൽ പാത്രിയർക്കീസ് കാതോലിക്കായ്ക്ക് എതിരായി ഉന്നയിച്ച പരാതികൾ പരിഗണിച്ച് തീരുമാനിക്കുന്നതിന് 1974 മാർച്ചിൽ ഭരണഘടനാനുസൃതമായി പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് കൂടിയപ്പോൾ, പ. ഔഗേൻ ബാവാ 'ആരോപണ വിധേയൻ' എന്ന നിലയിൽ സുന്നഹദോസിൽ നിന്ന് വിട്ടുനിന്നു. സീനിയർ മെത്രാപ്പോലീത്താ മാത്യൂസ് മാർ ഈവാനിയോസിന്റെ അദ്ധ്യക്ഷതയിലാണ് സുന്നഹദോസ് കൂടിയത്. സാധാരണനിലയിൽ വളരെ ഇകഴ്ത്തപ്പെടുന്ന ഒരു നടപടിയായി ഇത് പരിഗണിക്കപ്പെടാമെങ്കിലും ശാന്തശീലനായ ബാവാ തിരുമേനിക്ക് തന്റെ അഭിമാനത്തേക്കാൾ സഭാ ഭരണഘടനയുടെ സംരക്ഷണമായിരുന്നു പ്രധാനപ്പെട്ടത്. 1934-ലെ ഭരണഘടനയുടെ അന്തസത്ത എന്നാളും കാത്തുസംരക്ഷിച്ച പിതാവായിരുന്നു പ. ഔഗേൻ പ്രഥമൻ ബാവാ.

1975-ൽ ഔഗേൻ ബാവാ കാലം ചെയ്തു. സഭയുടെ സാരഥ്യമേറ്റെടുത്ത പ. മാത്യൂസ് പ്രഥമൻ ബാവാ, 1970 മുതൽ ഉരുണ്ടുകൂടിവന്ന സഭാതർക്ക പ്രശ്നങ്ങളുടെ തിക്തഫലങ്ങൾ ഏറ്റവും കൂടുതൽ അനുഭവിക്കേണ്ടി വന്ന ഒരു പിതാവായിരുന്നു. സഭയിൽ പിളർപ്പ് ദൃശ്യമായിക്കഴിഞ്ഞതു മുതൽ പാത്രിയർക്കീസ് വിഭാഗം കാട്ടിക്കൂട്ടിയ വികൃതികൾക്ക് അതിരില്ലായിരുന്നല്ലോ. പള്ളികൾ കയ്യേറി, വൈദികരെയും ജനങ്ങളെയും പുറത്താക്കി, കോടതിവിധികളെ ലേശംപോലും മാനിക്കാതെ, നിയമവാഴ്ചയെ അട്ടിമറിച്ചുകൊണ്ട് അവർ നടത്തിയ തേരോട്ടം അതിഭീകരമായിരുന്നു. നിയമവും കോടതിയും എന്തു പറഞ്ഞാലും, രാഷ്ട്രീയ സ്വാധീനവും, ഉദ്യോഗസ്ഥ പിൻബലവുംകൊണ്ട് എല്ലാം മറികടക്കാം എന്ന അഹങ്കാരത്തോടെ അവർ പെരുമാറിയ നാളുകളായിരുന്നല്ലോ അവ. കലങ്ങിമറിഞ്ഞിരുന്ന ആ അന്തരീക്ഷത്തിലും തന്റെ ജനങ്ങളെ ഭരണഘടനാധിഷ്ഠിതമായി നയിക്കുവാൻ അദ്ദേഹത്തിന് സാധിച്ചു. സഭയുടെ ഔദ്യോഗിക സമിതികളെല്ലാം കൃത്യമായിത്തന്നെ പ്രവർത്തിച്ചുകൊണ്ടിരുന്നു. ആ പിതാവ് കോടതിയിൽ നൽകിയ മൊഴികളാണ് പിൽക്കാലത്ത് സഭയ്ക്ക് അനുകൂലമായ വിധികൾ കരസ്ഥമാക്കാൻ പര്യാപ്തമായിത്തീർന്നത്. 1980-ൽ ഹൈക്കോടതി സിംഗിൾ ബഞ്ചിൽ നിന്ന് സഭയ്ക്ക് തീർത്തും പ്രതികൂലമായ വിധിയുണ്ടായതും ഈ പിതാവിന്റെ കാലത്തായിരുന്നല്ലോ. ആത്മസംയമനത്തോടെ പ്രവർത്തിച്ചതിനാൽ 10 വർഷത്തിനകം ഡിവിഷൻ ബഞ്ചിൽ നിന്നും അനുകൂല വിധി ലഭിച്ചു. അധികം താമസിയാതെ 1991-ൽതന്നെ മാത്യൂസ് ദ്വിതീയൻ ബാവാ സ്ഥാനമേൽക്കുകയും ചെയ്തു. അതി നിർണ്ണായകമായ ഒരു കാലഘട്ടത്തിൽ സഭാഭരണഘടനയുടെ കാവൽക്കാരനായി പരിണമിച്ച മലങ്കര മെത്രാപ്പോലീത്തായായിരുന്നു മാത്യൂസ് പ്രഥമൻ ബാവാ.

1991-ൽ സ്ഥാനമേറ്റ മാത്യൂസ് ദ്വിതീയൻ ബാവാ മലങ്കരസഭയുടെ സ്വാതന്ത്ര്യത്തിനും ഭരണഘടനയുടെ സുരക്ഷയ്ക്കുംവേണ്ടി രണ്ടാമതും ജനഹിതം തേടേണ്ടിവന്ന ആദ്യത്തെ മലങ്കരമെത്രാപ്പോലീത്തായായിരുന്നു. 1995-ലെ സുപ്രീംകോടതി വിധി പ. പിതാവിന്റെ കാതോലിക്കാ സ്ഥാനം മാത്രമേ സ്ഥിരപ്പെടുത്തിയുള്ളു എന്നും മലങ്കര മെത്രാപ്പോലീത്തായാണോ എന്ന് ഉറപ്പിച്ചിട്ടില്ല എന്നും കോടതി അഭിപ്രായപ്പെട്ടതിന്മേൽ വാദം കേട്ട അവസരത്തിൽ 2001-ൽ കോടതിയിൽ സംഗതിവശാൽ സന്നിഹിതനായിരുന്ന പ. പിതാവ് 'താൻ വീണ്ടും ജനഹിതം തേടി തന്റെ സ്ഥാനം ഉറപ്പിക്കുവാൻ തയ്യാറാണ്' എന്നു പ്രഖ്യാപിക്കുകയായിരുന്നു. മലങ്കരമെത്രാപ്പോലീത്തായുടെ തിരഞ്ഞെടുപ്പിനായി ഭരണഘടനയിൽ നൽകിയിട്ടുള്ള വകുപ്പുകൾ കുറ്റമറ്റതാണെന്നും അതനുസരിച്ച് തന്റെ ജനം തന്നെ പിന്തുണയ്ക്കുമെന്നും ഉണ്ടായിരുന്ന ഉത്തമ ബോധ്യമാണ് പിതാവിന് ധൈര്യം നൽകിയത്. ജസ്റ്റീസ് മളീമഠിന്റെ നിരീക്ഷണത്തിൽ 2002 മാർച്ച് 20-ന് നടന്ന യോഗം, മാത്യൂസ് ദ്വിതീയൻ ബാവായെ മലങ്കരമെത്രാപ്പോലീത്തായായി സ്ഥിരീകരിച്ചു. അന്നേ ദിവസംതന്നെ പുത്തൻകുരിശിൽ ബദൽയോഗം ചേർന്ന് പാത്രിയർക്കീസ് വിഭാഗം രൂപീകരിച്ച ഭരണഘടന ഒരു കോടതിയും അംഗീകരിച്ചില്ല. ഇടവകകളിൽ നിരന്തരം അക്രമങ്ങളും കൊലപാതകംവരെ നടന്ന കാലഘട്ടമായിരുന്നു അദ്ദേഹത്തിന്റേത്. നീതി നടപ്പാക്കികിട്ടുന്നതിനുവേണ്ടി കോലഞ്ചേരിയിൽ മൂന്നു മെത്രാപ്പോലീത്താമാർ ഉപവാസം അനുഷ്ഠിച്ചു. ഗവൺമെന്റിന്റെ കണ്ണ് അതുകൊണ്ടും തുറന്നില്ല. പക്ഷെ ഈ ബഹളങ്ങൾക്കെല്ലാം നടുവിലും മലങ്കരസഭയുടെ ഇളകാത്ത ഭരണ സംവിധാനമായി ഭരണഘടന നിലനിന്നു. മലങ്കര മെത്രാപ്പോലീത്താ അതിനെ സംരക്ഷിച്ചു.

2005-ൽ പ. ദിദിമോസ് പ്രഥമൻ ബാവാ സ്ഥാനമേറ്റു. ശാരീരികമായി ക്ഷീണിതനായിരുന്ന പ. പിതാവ് 5 വർഷം മാത്രമേ അധികാരത്തിൽ തുടർന്നുള്ളു. സഭയിലെ കലഹങ്ങളുടെ നടുവിൽ ഫലപ്രദമായ നേതൃത്വം നൽകുന്നതിന് താരതമ്യേന ചെറുപ്പമായിരുന്ന ബസേലിയോസ് പൗലൂസ് ദ്വിതീയൻ ബാവായെ പൂർണ്ണ ചുമതല ഏൽപ്പിച്ച് 2010-ൽ മുൻഗാമി വിശ്രമജീവിതമാരംഭിച്ചു. 2021 ജൂലൈ വരെ നീണ്ട ആ പിതാവിന്റെ കാലഘട്ടം സംഭവബഹുലം തന്നെയായിരുന്നല്ലോ.

ദൈവത്തിന്റെ അളവറ്റ കരുണയാൽ 2017 ജൂലൈ 3-ലെ സുപ്രീംകോടതി വിധി കാര്യങ്ങളെല്ലാം മാറ്റിമറിച്ചു. ഏതു കോടിവിധി വന്നാലും ആൾബലം കാണിച്ചും, കൈയൂക്കുകൊണ്ടും അതിനെയെല്ലാം മറികടക്കും എന്ന പാത്രിയർക്കീസ് വിഭാഗത്തിന്റെ അഹങ്കാരത്തിന് ശാശ്വത വിലക്കിടുവാൻ കോടതി വിധി പര്യാപ്തമായി. സമയതാമസമുണ്ടായി എങ്കിലും ക്രമേണ പാത്രി

യർക്കീസ് വിഭാഗം 40 വർഷത്തോളം ബലമായി പിടിച്ചുവച്ച് ഭരണം നടത്തിയിരുന്ന പള്ളികളിൽ 1934-ലെ ഭരണഘടന സ്ഥാപിതമാകുവാൻ തുടങ്ങി. കോടതിവിധി അനുസരിച്ച് സഭാഭരണഘടന നടപ്പാക്കുക മാത്രമാണ് തങ്ങൾ ചെയ്യുന്നത് എന്ന സഭയുടെ നിലപാടിനെ 'പള്ളിപിടുത്തമായി' ചിത്രീകരിച്ച് കേരളത്തിലെ പൊതുസമൂഹത്തിന്റെ ഇടയിൽ ആശയക്കുഴപ്പമുണ്ടാക്കുവാനാണ് പാത്രിയർക്കീസ് വിഭാഗം ശ്രമിച്ചുകൊണ്ടിരിക്കുന്നത്. മറ്റു സഭാതലവന്മാരും, സാമുദായികനേതാക്കളും എല്ലാം ഇതിൽ ഇടപെട്ട് പ്രശ്നപരിഹാരത്തിന് ശ്രമം നടത്തിനോക്കി എങ്കിലും, 'ഇൻഡ്യയുടെ പരമോന്നത കോടതി അതിന്റെ വിധിയിലൂടെ ഉറപ്പിച്ച കാര്യങ്ങൾ അനുസരിക്കാൻ കൂട്ടാക്കാത്ത പാത്രിയർക്കീസ് വിഭാഗം ഇനി ആരു പറഞ്ഞാലാണ് അനുസരിക്കുക' എന്ന ഓർത്തഡോക്സ് സഭയുടെ ന്യായമായ ചോദ്യത്തിന് ഇതുവരെ ഒരു മദ്ധ്യസ്ഥരും ഉത്തരം തന്നിട്ടില്ല. അതുകൊണ്ടുതന്നെ അത്തരം മദ്ധ്യസ്ഥശ്രമങ്ങളോട് തങ്ങൾ സഹകരിക്കില്ല എന്ന് പ. കാതോലിക്കാബാവാ ശക്തമായ നിലപാടെടുത്തു.

കോടതി 1934-ലെ ഭരണഘടനയുടെ സാധുതയാണ് ഉയർത്തിപ്പിടിച്ചത്. അതിനെ ദുർബലപ്പെടുത്തുവാൻ താൻ തയ്യാറല്ല എന്ന് അതിന്റെ കാവൽക്കാരെന്നവിധം മലങ്കരമെത്രാപ്പോലീത്താ ഉറപ്പായി പ്രഖ്യാപിച്ചു. ഭരണഘടന എല്ലാവരും അംഗീകരിച്ചശേഷം കോടതിവിധിയുടെ അടിസ്ഥാനത്തിൽ നടക്കുന്ന സമാധാന ആലോചനകൾക്കു മാത്രമേ പ്രസക്തിയുള്ളു എന്ന നിലപാടിനെതിരെ മദ്ധ്യസ്ഥന്മാർ പലരും പ. പിതാവിനോട് നീരസപ്പെട്ടു. സ്വന്തം സഭയിലെ പ്രമുഖരായ ചില വ്യക്തികളും ഇക്കാര്യത്തിൽ തിരുമേനിയോട് വിയോജിച്ചു എങ്കിലും പൗലോസ് ദ്വിതീയൻ ബാവാ ഉരുക്കുകോട്ടപോലെ സഭാഭരണഘടനയെ സംരക്ഷിക്കുവാൻ ഉറച്ചുനിന്നു. ജനത്തിന്റെ മൃദുലവികാരങ്ങൾ ഇളക്കിവിടുക എന്ന ഒറ്റ മരുന്നു മാത്രമേ പാത്രിയർക്കീസ് വിഭാഗം ഇതിനെതിരായി പ്രയോഗിക്കുന്നുള്ളു. മുളന്തുരുത്തി പള്ളി കൈവിട്ടുപോകുന്നതിന്റെ നഷ്ടം ഓർത്ത് അതിനു മുമ്പിൽ പോയി നിന്ന പാത്രിയർക്കീസ് വിഭാഗം മെത്രാന്മാർ, 'എന്നെ ബലമായി പിടിച്ചുകൊണ്ടു പോവുക' (take me by force) എന്നുവരെ പോലീസിനോട് പറയുന്നത് നമ്മൾ നേരിൽ കണ്ടു. കരളലിയിക്കുംവിധം കപടതയോടെ കാര്യങ്ങൾ പ്രക്ഷേപണം ചെയ്ത മാധ്യമപ്രവർത്തകരോടും പ്രത്യേകം അവർ നന്ദി അറിയിച്ചല്ലോ.

നാനാഭാഗത്തുനിന്നും തന്നെ വളഞ്ഞുവച്ച് ആക്രമിച്ചപ്പോഴും സഭാഭരണഘടനയെയും, സഭയുടെ സ്വാതന്ത്ര്യത്തെയും അഖണ്ഡതയെയും സർവ്വശക്തിയുമുപയോഗിച്ച് സംരക്ഷിച്ചയാളാണ് പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ ബാവാ. അദ്ദേഹത്തിന്റെ പെട്ടെന്നുള്ള ദേഹവിയോഗം സഭയിൽ ഉണ്ടാക്കിയത് വലിയ വിടവു തന്നെയാണ്. എന്നാൽ കേസു നടത്തിപ്പിലും, പാത്രിയർക്കീസ് വിഭാഗവുമായുള്ള എല്ലാ പോരാട്ടങ്ങൾക്കും പ. പൗലോസ് ദ്വിതീയൻ ബാവായോടൊപ്പം നിന്ന് എല്ലാക്കാര്യത്തിലും പിതാവിന് പിന്തുണ നൽകിയ ആളാണ് അടുത്ത മലങ്കരമെത്രാപ്പോലീത്താ എന്ന നിലയിൽ ഇപ്പോൾ സ്ഥാനമേറ്റിരിക്കുന്നത് എന്നത് സഭയ്ക്കാകമാനവും ആശ്വാസം പകരുന്നു.

2021 ഒക്ടോബർ 14-ന് തിരഞ്ഞെടുക്കപ്പെട്ട് വാഴിക്കപ്പെട്ടു കഴിഞ്ഞിരിക്കുന്ന പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ ബാവാ തിരുമനസിനെക്കുറിച്ച് വലിയ പ്രതീക്ഷകളാണ് സഭ മുഴുവനും പുലർത്തുന്നത്. 1995 മുതലെങ്കിലും സഭാകേസിന്റെ നടത്തിപ്പുമായി ബന്ധപ്പെട്ടു നിൽക്കുകയും പിന്നീട് അതിന്റെ മുഖ്യ നടത്തിപ്പുകാരനാവുകയും ചെയ്തയാളാണ് അദ്ദേഹം. സഭാപ്രശ്നത്തിൽ തന്റെ മുൻഗാമിയുടെ നിലപാടുതന്നെ തുടരും എന്ന് സംശയലേശമെന്യേ അദ്ദേഹം പ്രഖ്യാപിച്ചു കഴിഞ്ഞു. സഭാ ഭരണഘടനയെ സംബന്ധിച്ചും, കേസുകളുടെ വിവിധ പോയിന്റുകൾ സംബന്ധിച്ചും ഇത്രയും അറിവും, കേസ് നടത്തിപ്പിന്റെ രീതികളും അറിയാവുന്ന മറ്റൊരു മെത്രാപ്പോലീത്താ ഇപ്പോൾ ഉണ്ടെന്നു തോന്നുന്നില്ല. ഓരോ ലീഗൽ പോയിന്റും സ്ഥിരീകരിക്കുമ്പോൾ ദീർഘവീക്ഷണത്തോടെ സഭയ്ക്ക് ഉതകുന്നത് ഏത് എന്ന് മനസിലാക്കി അതു മാത്രം പിന്താങ്ങുന്ന ആളാണ് തിരുമേനി. ഒന്നു രണ്ടു ഉദാഹരണങ്ങൾ പറയാം.

സെക്ഷൻ 92 സി.പി.സി. എന്ന നിയമക്കുരുക്കിൽ പെട്ട് സഭാകേസുകളുടെ നടത്തിപ്പ് വർഷങ്ങൾ സ്തംഭിച്ചുപോയി. ആ പ്രശ്നത്തിന്റെ അന്തസത്ത ആഴത്തിൽ പഠിച്ച് പ്രശ്നപരിഹാരത്തിന് ശ്രമിച്ചവരിൽ അഗ്രഗണ്യനാണ് തിരുമേനി. അതോടൊപ്പംതന്നെ സഭ ഒരു പ്രൈവറ്റ് ട്രസ്റ്റാണോ, പബ്ലിക് ചാരിറ്റബിൾ ട്രസ്റ്റാണോ എന്ന പ്രശ്നം പൊങ്ങി വന്നു. പ്രൈവറ്റ് ട്രസ്റ്റാണ് എന്നു വാദിച്ചാൽ പല പ്രയോജനങ്ങളും കേസിന്റെ നടത്തിപ്പിൽ എളുപ്പവുമുണ്ട്. അതിനാൽ അങ്ങിനെ ഒരു നിലപാട് സ്വീകരിക്കണം എന്ന് ചില സീനിയർ വക്കീലന്മാർ പോലും അഭിപ്രായപ്പെട്ടു. അതു സംബന്ധിച്ച് നിയമ ഉപദേശം തേടി ഒരു തീരുമാനത്തിലെത്താൻ മുൻകൈ എടുത്തത് തിരുമേനിയാണ്. ദീർഘകാല അടിസ്ഥാനത്തിൽ നോക്കുമ്പോൾ സഭ ഒരു പബ്ലിക് ചാരിറ്റബിൾ ട്രസ്റ്റാണ് എന്ന നിലപാടിൽ തന്നെ ഉറച്ചു നിൽക്കണമെന്നും, തൽക്കാല ലാഭത്തിനായി മറിച്ച് ചിന്തിച്ചാൽ പിൽക്കാലത്ത് അത് സഭയ്ക്ക് ദോഷം ചെയ്യുമെന്നും ശക്തമായി ഉപദേശിച്ചതും സേവേറിയോസ് തിരുമേനിയാണ്. ഈ നിലപാട് അവസാനം ഭരണഘടനയുടെ സംരക്ഷണത്തിനും, കേസിന്റെ വിജയത്തിനും കാരണമായിത്തീരുകയും ചെയ്തു.

2017-ൽ സുപ്രീംകോടതി വിധി പ്രഖ്യാപിച്ച കെ. എസ്. വർഗീസ് കേസിന്റെ വാദത്തിനുവേണ്ടി വക്കീലന്മാരെ പരിശീലിപ്പിച്ച് സ്ഥിരചിത്തരാക്കിയത് തിരുമേനിയാണ്. കേസിന്റെ വാദസമയത്തു മുഴുവനും ഡൽഹിയിൽ താമസിച്ച് അപ്പോഴപ്പോൾ ആവശ്യമുള്ള നിർദ്ദേശങ്ങൾ നൽകി. കേസിന്റെ വിജയത്തിന്റെ ശിൽപ്പി എന്നുതന്നെ മാത്യൂസ് തൃതീയൻ ബാവായെ വിശേഷിപ്പിക്കാം. 2017-ലെ വിജയത്തിനുശേഷം ഇത്തരം കാര്യങ്ങളിൽ നിന്ന് വിട്ടുനിന്നിരുന്നില്ല. വിധിയുടെ സാരാംശം സഭാംഗങ്ങളെയും, പൊതുസമൂഹത്തെയും ബോധ്യപ്പെടുത്തുന്നതിനുള്ള എല്ലാ പരിശ്രമങ്ങളിലും അദ്ദേഹം പങ്കാളിയായിരുന്നു. വിധിനടത്തിപ്പിന്റെ നൂലാമാലകളിലും ഇടപെട്ടിരുന്നു. വിവിധ വശങ്ങളെക്കുറിച്ചുള്ള അറിവ് ഉള്ളതുകൊണ്ടുതന്നെ തിരുമേനിയുടെ ഭദ്രാസനത്തിലെ പള്ളികളിൽ വലിയ എതിർപ്പു കൂടാതെ പാത്രിയർക്കീസ് വിഭാഗം 1934-ലെ ഭരണഘടന നടപ്പാക്കാൻ സമ്മതിച്ചു എന്നു തന്നെ പറയാം. പുത്തൻകുരിശ്, കടമറ്റം ആദിയായ പള്ളികളിലെ വിധി നടത്തിപ്പ് അതിന് ഉദാഹരണങ്ങളാണ്.

1934-ലെ സഭാഭരണഘടനയിൽ കാതോലിക്കായുടെ അധികാര അവകാശങ്ങളെക്കുറിച്ച് വിവരിക്കുന്ന രണ്ടു ക്ലോസുകൾ (99, 100) മാത്രമാണ് ഉള്ളത് എങ്കിൽ മലങ്കരമെത്രാപ്പോലീത്തായുടെ അധികാരങ്ങൾ പരാമർശിക്കുന്ന അഞ്ചെണ്ണമാണ് (94-98) ഉള്ളത്. അതിൽ പ്രധാനപ്പെട്ട 94-ാം വകുപ്പ് പറയുന്നു, "മലങ്കരയുടെ ലൗകികവും വൈദികവും ആത്മീയവുമായ ഭരണത്തിന്റെ പ്രധാന ഭാരവാഹിത്വം ഈ ഘടനയ്ക്കു വിധേയമായി മലങ്കരമെത്രാപ്പോലീത്തായിൽ നിക്ഷിപ്തമായിട്ടുള്ളതാകുന്നു." അപ്പോൾ പിന്നെ കാലാകാലങ്ങളിൽ അതിന്റെ സംരക്ഷകരായി ഭവിക്കേണ്ടതും മലങ്കരമെത്രാന്മാർ തന്നെയാണല്ലോ. മുമ്പേതന്നെ ആ ദൗത്യം ഏറ്റെടുത്തു കഴിഞ്ഞിരിക്കുന്ന പുതിയ കാതോലിക്കാ ബാവാ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ അക്കാര്യത്തിൽ യാതൊരു കുറവും വരുത്തുകയില്ല എന്ന് നിസ്സംശയം വിശ്വസിക്കാം.

❑



**ഫാ. ഡോ. ടി. പി. ഏലിയാസ് തയ്യാറാക്കിയ മലങ്കരയുടെ ഒമ്പതാം കാതോലിക്കാ എന്ന ഗ്രന്ഥം കർദിനാർ ജോർജ് ആലഞ്ചേരി പ്രകാശനം ചെയ്തു. കോലഞ്ചേരി പ്രദീപ്തി പബ്ലിക്കേഷൻസ് പ്രസിദ്ധീകരിച്ച ഈ ഗ്രന്ഥത്തിന് 200 രൂപയാണ് വില.**

ലേഖനം

# നമ്മുടെ മോറാൻ

## ഓർത്തഡോക്സിയുടെ ഊർജ്ജപ്രവാഹം

ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ

ഓർത്തഡോക്സ് വേദശാസ്ത്രത്തിന് സാമൂഹിക ദർശനം പകരുന്ന കർമ്മ യോഗിയാണ് പരിശുദ്ധ ഡോ. മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ . ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ എന്ന നിലയിൽ മുപ്പതു വർഷത്തെ (1991–2021) ഇടയ പരിപാലന പരിചയവും ജീവിതാനുഭവവും കർമ്മമണ്ഡലങ്ങൾക്കും ഓർത്തഡോക്സ് വേദ ഭർശനങ്ങൾക്കും പുത്തൻ ഊർജ്ജ പ്രവാഹം നൽകി.

കോട്ടയം വാഴൂർ സെന്റ് പീറ്റേഴ്സ് ഇടവകയിൽ മറ്റത്തിൽ ചെറിയാൻ അന്ത്രയോസിൻറെയും മറിയാമ്മയുടെയും മകനായി 1949 ഫെബ്രുവരി 12–ന് ജനിച്ച അദ്ദേഹം കേരളാ സർവ്വകലാശാലയിൽ നിന്ന് ബി.എസ്. സി. ബിരുദം നേടി.തുടർന്ന് കോട്ടയം ഓർത്തഡോക്സ് സെമിനാരിയിൽ നിന്നും ജി. എസ്.റ്റി. (1973–1977), സെറാമ്പൂർ സർവ്വകലാശാലയിൽ നിന്ന് ബി. ഡി (1977), റഷ്യയിൽ ലെനിൻഗ്രാഡ് തിയോളജിക്കൽ അക്കാഡമിയിൽ രണ്ടു വർഷം വേദശാസ്ത്രത്തിൽ പോസ്റ്റ് ഗ്രാഡുവേറ്റ് ഡിപ്ലോമ (1977–1979 ) എന്നിവ നേടി. റോമിലെ ഓറിയൻറൽ ഇൻസ്റ്റിറ്റ്യൂട്ടിൽ നിന്ന് എം.ടി.എച്ച് (1979–1981 ) ഉം മാബൂഗിലെ മാർ പീലക്സിനോസിന്റെ ക്രിസ്തു ശാസ്ത്ര പഠനത്തിൽ ഡോകുറേറ്റും (1981–1984) കരസ്ഥമാക്കി. റോമിലെ ഓറിയന്റൽ ഇൻസ്റ്റിറ്റൂട്ടിൽ 2016–ൽ താമസിച്ച് ഡോകുറൽ ഗവേഷണത്തിന്റെ തുടർ പഠനം നടത്തി, വേദ ശാസ്ത്ര ഗ്രന്ഥങ്ങൾ ഇംഗ്ലീഷിലും മലയാളത്തിലും പ്രസിദ്ധീകരിച്ചു.



കോട്ടയം പഴയ സെമിനാരിയിൽ വച്ച് പ. മാത്യൂസ് പ്രഥമൻ ബാവ 1976 ഏപ്രിലിൽ 20 ന് യവ്പ്പദ് യക്നോ പട്ടവും ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് 1977 സെപ്തംബർ 14 ന് ശെമ്മാശു പട്ടവും വാഴൂർ സെന്റ് പീറ്റേഴ്സ് പള്ളിയിൽ വച്ച് പ. മാത്യൂസ് പ്രഥമൻ ബാവ 1978 ജൂൺ 30 ന് വൈദിക പട്ടവും നൽകി.

പത്തനംതിട്ടയിൽ 1989 ഡിസംബർ 28 ന് നടന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ മെത്രാൻ സ്ഥാനത്തേക്ക് തെരഞ്ഞെടുത്തു. പരുമല സെമിനാരിയിൽ വെച്ച് 1990 മാർച്ച് 30 ന് പ മാത്യൂസ് പ്രഥമൻ ബാവ റമ്പാൻ സ്ഥാനം നൽകി. പരുമല സെമിനാരിയിൽ വെച്ച് 1991 ഏപ്രിൽ 30–ന് എപ്പിസ്കോപ്പായാക്കി. കോട്ടയം പഴയ സെമിനാരിയിൽ വച്ച് 1993 സെപ്തംബർ 22 ന് പ. മാത്യൂസ് ദ്വിതീയൻ ബാവ മെത്രാപ്പോലിത്തായി ഉയർത്തി. സെപ്തംബർ 26–ന് മീമ്പാറ മാർ പക്കോമിയോസ് മൗണ്ട് ചാപ്പലിൽ വച്ച് സുന്ത്രോണിസോയും നടത്തി.

കോട്ടയം സെൻട്രൽ ഭദ്രാസനം (1991 ജൂൺ–1993 സെപ്തംബർ), കണ്ടനാട് ഭദ്രാസനം (1991 ആഗസ്റ്റ് 19 മുതൽ 1993 സെപ്തംബർ), ഇടുക്കി ഭദ്രാസനം (1992 മാർച്ച് –1994 ഡിസംബർ) എന്നിവയുടെ സഹായ മെത്രാപ്പോലീത്താ എന്ന നിലയിലും 1993 ആഗസ്റ്റ് 26 മുതൽ കണ്ടനാട് മെത്രാസനാധിപൻ എന്ന നിലയിലും പ്രവർത്തിച്ചപ്പോൾ സാമൂഹിക ക്ഷേമ പ്രവർത്തനങ്ങൾക്ക് വഴി തുറന്നു. കണ്ടനാട് വെസ്റ്റ് ഭദ്രാസന മെത്രാപ്പോലിത്തയായ 2002 മുതൽ 2021 വരെ നിരവധി ജീവകാരുണ്യ പ്രവർത്തനങ്ങൾക്ക് പ്രാരംഭമിട്ടു. 2019 ജൂലൈ മുതൽ മലബാർ ഭദ്രാസനത്തിന്റെയും 2019 ഡിസംബർ മുതൽ ഇടുക്കി ഭദ്രാസനത്തിന്റെയും ചുമതല വഹിച്ചപ്പോഴും സാമൂഹിക ക്ഷേമ പ്രവർത്തനങ്ങളുടെ അതിരുകൾ വികസിപ്പിച്ചു.

വിവിധ കാലഘട്ടങ്ങളിൽ കോട്ടയം സെൻട്രൽ , ഇടുക്കി, കണ്ടനാട്, മലബാർ, കണ്ടനാട് ഈസ്റ്റ് തുടങ്ങിയ ഭദ്രാസനങ്ങളിൽ നടപ്പാക്കിയ ക്ഷേമ പ്രവർത്തനങ്ങളും ജീവകാരുണ്യ പദ്ധതികളും പ.ബാവായുടെ വിശാല കാഴ്ചപ്പാടും സാമൂഹിക പ്രതിബദ്ധതയും മനുഷ്യ സ്നേഹവും വെളിപ്പെടുത്തുന്നവയാണ്. ഓർത്തഡോക്സ് വേദശാസ്ത്രത്തിന്റെയും ആരാധനാ ജീവിതത്തിന്റെയും സാമൂഹിക ക്ഷേമത്തിന്റെയും ദർശനങ്ങൾ സമന്വയിപ്പിക്കുവാൻ പ. ബാവായ്ക്കു കഴിഞ്ഞു.

കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിൻറെ ആഭിമുഖ്യത്തിൽ വിവിധ കേന്ദ്രങ്ങളിൽ നടത്തുന്ന 17 ലധികം സാമൂഹിക ക്ഷേമ പ്രവർത്തനങ്ങൾക്ക് പ.ബാവ കാര്യദർശിത്വം വഹിക്കുന്നു. എല്ലാ പദ്ധതികളും ' പ്ര' യിൽ തുടങ്ങുന്ന പേരുകളാണ്.

ഭിന്നശേഷിയുള്ള പെൺകുട്ടികൾക്കുള്ള പ്രതീക്ഷ, നിർദ്ധന രോഗികളുടെ പാലിയേറ്റീവ് സെന്ററായ പ്രശാന്തി (കടയിരിപ്പ് ), ഭിന്നശേഷിക്കാരായ ആൺകുട്ടികൾക്കുള്ള പ്രത്യാശ (പ്രമാടം). തൊഴിൽ അധിഷ്ഠിത പദ്ധതിയായ പ്രതിഭ (നെല്ലാട്), സൗജന്യ മരുന്ന് വിതരണ പദ്ധതിയായ പ്രദാനം (കോലഞ്ചേരി), വിവിധ ആശുപത്രികളിലായി 1000–ലധികം നിർദ്ധനർക്ക് ഉച്ചഭക്ഷണം നൽകുന്ന പ്രമോദം, മാനസിക ആരോഗ്യ കേന്ദ്രമായ പ്രസന്നം, അറുപതു കഴിഞ്ഞ നിർദ്ധന വൃദ്ധർക്കുള്ള പെൻഷൻ പദ്ധതിയായ പ്രപാലനം, നിർദ്ധനർക്കുള്ള സൗജന്യ കമ്പ്യൂട്ടർ പഠന പദ്ധതിയായ പ്രഭാതം, HIV/AIDS രോഗികൾക്കും കാൻസർ രോഗികൾക്കുമുള്ള പാലിയേറ്റീവ് സെന്ററായ പ്രശാന്തം, പൊതു റഫറൻസ് ലൈബ്രറിയായ പ്രബോധനം, ഭവന നിർമ്മാണം, വിദ്യാഭ്യാസ സഹായം എന്നിവയ്ക്കുള്ള പ്രാപ്തി, സൗജന്യ മെഡിക്കൽ സഹായത്തിനുള്ള പ്രയോജന, വൃക്ക രോഗികൾക്ക് സൗജന്യ ഡയാലിസിസ് നടത്തുന്ന പ്രവാഹം, പെൻഷൻ പദ്ധതിയായ പ്രപാലനം, സ്പെഷ്യൽ എഡ്യുക്കേഷൻ കേന്ദ്രമായ പ്രകാശം, ലഹരി വിമുക്ത കേന്ദ്രമായ പ്രമുക്തി, പുസ്തക പ്രസിദ്ധീകരണ വിഭാഗമായ പ്രദീപ്തി തുടങ്ങി എത്രയോ നവീന പദ്ധതികളാണ് ഫലപ്രദമായി ആവിഷ്കരിച്ചിരിക്കുന്നത്. ഇത് സാമൂഹികക്ഷേമ പ്രവർത്തനങ്ങളിലെ പുത്തൻ കാഴ്ചപ്പാടുകളാണ്. ഓർത്തഡോക്സ് വേദശാസ്ത്ര ദർശനങ്ങളും സാമൂഹിക ക്ഷേമ പ്രവർത്തനങ്ങളും സമന്വയിപ്പിച്ച് ഇടയ ശുശ്രൂഷയ്ക്ക് പ. ബാവ നേതൃത്വം നൽകുന്നു.

സാമൂഹിക ക്ഷേമ രംഗത്ത് നിസ്തുല പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകിയ പ. ബാവ സാമൂഹിക പ്രവർത്തനങ്ങൾക്കായി സഭ മുഴുവൻ പുത്തൻ കർമ്മ പദ്ധതികൾ രൂപം നൽകും. ഓർത്തഡോക്സ് വേദ ശാസ്ത്ര ദർശനങ്ങളും സാമൂഹിക ക്ഷേമ പ്രവർത്തനങ്ങളും ഒരു ചരടിൽ കോർത്തിണക്കി സഭാ ശുശ്രൂഷകൾക്ക് പുതിയ ദിശാബോധം പകരുന്ന പ. ബാവായുടെ പുതിയ നിയോഗം മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് സാമൂഹിക ക്ഷേമ രംഗത്ത് പുതിയ മേച്ചിൽപുറങ്ങൾ ലഭ്യമാകും.

ഓർത്തഡോക്സ് വേദശാസ്ത്രത്തിൻറെ അടിസ്ഥാന ഘടകങ്ങളായ സത്യ വിശ്വാസം, ആരാധന, സാമൂഹികസേവനം എന്നിവയുടെ സിദ്ധാന്തവും (Theory) പ്രയോഗവും (Praxis) സമന്വയിപ്പിക്കുന്ന കർമ്മമണ്ഡലങ്ങളാണ് അദ്ദേഹം ആവിഷ്ക്കരിച്ചിട്ടുള്ളത്. ഓർത്തഡോക്സ് കാഴ്ചപ്പാടിൽ സഭയുടെ ദൗത്യം വ്യക്തികൾക്കും സമൂഹത്തിനു മുഴുവനും ദൈവീകരണം ലഭ്യമാക്കുന്നു. സർവ്വസൃഷ്ടിയും ഇതിൽ പങ്കുചേരുന്നു. ആദ്ധ്യാത്മികതയുടെ വിശുദ്ധി സമൂഹത്തിൽ നന്മപ്രവൃത്തികൾ ശക്തിപ്പെടുത്തുമ്പോഴാണ് പൂർണ്ണമാകുന്നത്. ആരാധനയും ധ്യാനവും പഠനവും എല്ലാം ആദ്ധ്യാത്മിക ശിക്ഷണത്തിൽ വ്യക്തികളെ ദൈവീകതയിലേക്ക് ഉയർത്തുന്നതാണ്. ദൈവീകരണ പ്രക്രിയയിൽ സമൂഹത്തെ വിസ്മരിച്ചുള്ള ആദ്ധ്യാത്മികത ഓർത്തഡോക്സ് വിശ്വാസത്തിലില്ല എന്ന് പ. ഡോ. മാത്യൂസ് തൃതീയൻ ബാവ പഠിപ്പിക്കുന്നു. ആരാധനയും സേവനവും അജപാലനശുശ്രൂഷയുടെ മുഖമുദ്രയായി സ്വീകരിച്ചിരിക്കുന്ന അദ്ദേഹം ഓർത്തഡോക്സ് വേദശാസ്ത്രദർശനങ്ങളുടെ വിവിധ വീക്ഷണങ്ങൾ പങ്കിടുന്നു:

സാമൂഹിക പ്രശ്നങ്ങൾ ഓർത്തഡോക്സ് വീക്ഷണത്തിൽ വിശകലനം ചെയ്യുന്നിതിനുള്ള അളവുകോൽ (Parameter) എന്തെല്ലാം?

'ഓർത്തഡോക്സ് വീക്ഷണത്തിൽ' വിശകലനം ചെയ്യുമ്പോൾ വേദപുസ്തകാധിഷ്ഠിതവും വേദശാസ്ത്രപരവുമായ (Biblical and Theological Parameters) ദർശനങ്ങൾ അടിസ്ഥാനപ്പെടുത്താം. കാലാകാലങ്ങളിൽ വരുന്ന സാമൂഹിക പ്രശ്നങ്ങളെ വേദപുസ്തക ദർശനത്തിൽ അപഗ്രഥിക്കുമ്പോൾ ദൈവരാജ്യമൂല്യങ്ങളുടെ അടിസ്ഥാനത്തിൽ വിലയിരുത്തണം. മനുഷ്യൻറെ ആത്യന്തികമായ ജീവിതലക്ഷ്യം ഈ ലോക ജീവിതമല്ലല്ലോ. ഒരു പരലോക ജീവിതം ഉണ്ടെന്നുള്ള ബോധ്യത്തിലും വീക്ഷണത്തിലും വിഷയത്തെ അപഗ്രഥിക്കണം.

ഭൗതിക ജീവിതം എങ്ങനെയും ജീവിക്കുവാനുള്ളതല്ല. അത് ദൈവികമായിരിക്കണം. ദൈവരാജ്യത്തിൻറെ മുന്നാസ്വാദനമാണിവിടെയുള്ളത്. ലോക ജീവിതം അർത്ഥപൂർണ്ണമായെങ്കിൽ മാത്രമേ പരലോക ജീവിതത്തിലെ നിത്യജീവൻ യാഥാർത്ഥ്യമാകൂ. ദൈവരാജ്യത്തിൻറെ മുന്നാസ്വാദനമായി ഭൗതിക ജീവിതം മനസ്സിലാക്കുമ്പോഴാണ്, അനീതി, അധർമ്മം, അസന്മാർഗ്ഗികത എന്നിവയെ നേരിടുവാൻ കഴിയുന്നത്. പാപത്തിൻറെ ഫലമായിട്ടാണ് ലോകത്ത് തിന്മകൾ ഉണ്ടാകുന്നത്. ദൈവം ലോകത്തെ സൃഷ്ടിച്ചത് നന്മയിലാണ് (God created everything in very good). എന്നാൽ 'ആദാം പാപം ചെയ്തപ്പോൾ നീ മൂലം ഭൂമി ശപിക്കപ്പെട്ടിരിക്കുന്നു' എന്ന് ദൈവം പറഞ്ഞു. ലോകത്തിൽ ഇന്ന് പ്രബലമാകുന്ന പ്രകൃതിക്ഷോഭങ്ങളും മഹാമാരികളും പ്രകൃതി വിരുദ്ധ പ്രവർത്തനങ്ങളും പാപത്തിൽ നിന്നു ഉണ്ടാകുന്നു. ലോകത്തിന്റെ നന്മയിലും വളർച്ചയിലും പങ്കുചേരണമെങ്കിൽ പാപത്തിൽ നിന്നുള്ള വിമോചനം അനിവാര്യമാണ്. അതിനാൽ മനുഷ്യസമൂഹം മുഴുവൻ, (ക്രിസ്ത്യാനികൾ മാത്രമല്ല), എല്ലാവരും അനുതപിച്ച് സുകൃത ജീവിതത്തിലേക്ക് തിരിച്ചുവരാതെ ലോകത്തിന് രക്ഷയില്ല. സമൂഹത്തിൽ ഒരു പരിത്യാഗ മാതൃക വളർന്നുവരണം. ഇതൊരു നിസ്സംഗതയല്ല. ലഭിച്ചിരിക്കുന്ന സകലതിന്റെയും മേലുള്ള പരിത്യാഗമാണ് (Renounciation is mastering over all Possessions). ഇന്ന് ലോകത്തിലുള്ളതെല്ലാം നമ്മുടെ യജമാനന്മാരായിത്തീരുന്നു. നമ്മൾ ലോകത്തിൻറെ എല്ലാ അവസ്ഥവിശേഷങ്ങൾക്കും അടിമകളായി തീരുകയാണ്. ഇത് പാപത്തിന് കാരണമായി. ലോകത്തിലുള്ള ഒരു സ്ഥാനത്തിന്റെയും മാനത്തിന്റെയും അടിമയാകരുത്. സ്വാർത്ഥതയിൽ നിന്നും തിന്മയിൽ നിന്നും സമ്പൂർണ്ണ വിമോചനം ഉണ്ടെങ്കിൽ മാത്രമേ നന്മയിലേക്ക് തിരിച്ചു വരുവാൻ കഴിയൂ.

സമൂഹത്തെ ഒന്നായി കണ്ട് ദൈവരാജ്യത്തെ തിരിച്ചറിയുമ്പോഴാണ് സമൂഹവും ദൈവരാജ്യവും ഒന്നായി തീരുകയുള്ളൂ. ദൈവരാജ്യ വീക്ഷണത്തിൽ ലോകജീവിതത്തെ വിലയിരുത്തണം. സമൂഹത്തിലുള്ള വിവിധ പ്രശ്നങ്ങളെയും പ്രതിസന്ധികളെയും ദൈവരാജ്യവീക്ഷണത്തിൽ വിലയിരുത്തപ്പെടുമ്പോൾ ഓർത്തഡോക്സ് വീക്ഷണം യാഥാർത്ഥ്യമാകും.

ഓർത്തഡോക്സ് വേദശാസ്ത്രത്തിൻറെ എന്തെല്ലാം ധാരകളാണ് സ്വാധീനിച്ചത്?

വേദശാസ്ത്രത്തിൽ കൂടുതലായി എനിക്ക് പഠിക്കാൻ കഴിഞ്ഞത് സുറിയാനി സഭാപിതാക്കന്മാരെയാണ്. അവരിൽ എന്നെ വളരെ സ്വാധീനിച്ചത് മൂന്ന് പിതാക്കന്മാരാണ് എഡേസ്സായിലെ മാർ അപ്രേമും (306-373), മാബൂഗിലെ മാർ പീലക്സിനോസും അന്ത്യോഖ്യായിലെ സേവേറിയോസുമാണ്. കപ്പദോക്യൻ പിതാക്കന്മാരിൽ ഏറ്റവും ആകർഷകമായത് നാസ്സിയാൻസിലെ വിശുദ്ധ ഗ്രീഗോറിയോസിൻറെയും (330-389) കൈസ്സറിയായിലെ വിശുദ്ധ ബസ്സേലിയോസിന്റെയും (330-379) കൃതികളാണ്. നിസ്സായിലെ വിശുദ്ധ ഗ്രീഗോറിയോസിന്റെ (335-394) രചനകൾ വളരെ തത്വശാസ്ത്രപരമായിട്ടുള്ളതാണ്.

മലങ്കര സഭാപിതക്കന്മാരിൽ പരിശുദ്ധ പരുമല തിരുമേനിയുടെ (1848-1902) ജീവിത വിശുദ്ധിയും ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് (1922-1996) തിരുമേനിയുടെയും ഡോ. ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടേയും വേദശാസ്ത്ര വീക്ഷണവും പത്രോസ് മാർ ഒസ്താത്തിയോസിൻറെ (1886-1968) ജീവിതശൈലിയും എന്നെ സ്വാധീനിച്ചിട്ടുണ്ട്. പരിശുദ്ധ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ (1907-1995) തിരുമേനിയുടെ ജീവിതവും ഭരണ നേതൃത്വവും എന്നെ വളരെ ആകർഷിച്ചിട്ടുണ്ട്.

'ഓർത്തഡോക്സ് വേദശാസ്ത്രജ്ഞൻ' എന്നനിലയിൽ എന്നും മുറുകെ പിടിക്കുവാൻ ആഗ്രഹിക്കുന്നത് എന്താണ്?

ഓർത്തഡോക്സ് വേദശാസ്ത്രത്തിൽ ഞാൻ എപ്പോഴും മുറുകെ പിടിക്കുവാൻ ആഗ്രഹിക്കുന്നത് ഓർത്തഡോക്സ് സഭയുടെ ആരാധനയാണ്. എന്റെ മനസ്സിന് ഏറ്റവും ഇമ്പകരവും ആഹ്ലാദകരവുമായ അവസ്ഥ പ്രാർത്ഥിക്കുമ്പോഴാണ്. യാമപ്രാർത്ഥനകളും ശുശ്രൂഷകളും അതാതിന്റെ രീതിയിലും പൂർണ്ണതയിലും നിർവ്വഹിക്കുമ്പോൾ ആരാധനയുടെ സന്തോഷലോകത്ത് നിൽക്കുന്നതായി അനുഭവപ്പെടും. ആരാധനയിൽ അലസമാകുമ്പോൾ ദുഃഖം ഉണ്ടാകാറുണ്ട്. ആരാധനയിൽ കൂടി എപ്പോഴും സന്തോഷം കണ്ടെത്തുന്നു. ഓർത്തഡോക്സ് വേദശാസ്ത്രം രൂപപ്പെടുന്നതും ആരാധനയുടെ പശ്ചാത്തലത്തിൽ കൂടിയാണല്ലോ.

മലങ്കര സഭയുടെ ഭാവിയെക്കുറിച്ചുള്ള ദർശനം എങ്ങനെയാണ് പങ്കിടുന്നത്?

'മലങ്കരസഭ ഒന്നാണ്. അത് ഒന്നായി നിലനിൽക്കണം. മലങ്കര സഭയിലെ ജനങ്ങൾ എല്ലാവരും ഒന്നായി നിൽക്കുവാൻ അടിസ്ഥാനപരമായി അഞ്ചു കാര്യങ്ങളുണ്ട്. ഇവ അനുസരിക്കുന്നെങ്കിൽ മലങ്കര സഭയിൽ ഒരു പ്രശ്നവും ഇല്ല. ഒരുമിച്ചു നിൽക്കാം.

മലങ്കര സഭയുടെ സ്വയം ശീർഷകത്വം, മാർത്തോമ്മാ പൈതൃകം, സുറിയാനി സംസ്കൃതി, 1934-ലെ സഭാ ഭരണഘടന, 2017 ലെ സുപ്രീം കോടതി വിധിയുടെ അന്തസത്ത. ഈ അഞ്ച് കാര്യങ്ങൾ ഉൾക്കൊണ്ടു കഴിഞ്ഞാൽ മലങ്കര സഭയ്ക്ക് സ്വതന്ത്രമായി നിൽക്കുവാൻ കഴിയും. ഇത് എല്ലാവരുടെയും ക്ഷേമത്തിനുള്ളതാണ്. ആരേയും ഒഴിവാക്കുവാനുള്ളതല്ല. എല്ലാവർക്കും ക്രമീകൃതമായ രീതിയിൽ മലങ്കര സഭയിൽ ഒന്നായി നിൽക്കുവാനുള്ള ക്രമീകരണമാണിത്. ഇത് എല്ലാവരും അനുസരിക്കുന്നെങ്കിൽ മലങ്കര സഭയിൽ ശാശ്വത സമാധാനം ഉണ്ടാകും'.

ദൈവശാസ്ത്രജ്ഞനും ചിന്തകനും ധ്യാനഗുരുവുമായ അദ്ദേഹത്തിന് മെത്രാപ്പോലിത്താ സ്ഥാനം 42 മത്തെ വയസിൽ ലഭ്യമായി. കാതോലിക്കായും മലങ്കര മെത്രാപ്പോലിത്തായുമായി 72 മത്തെ വയസിൽ നിയോഗം ലഭിച്ചു. പരുമല സെമിനാരിയിൽ 2021 ഒക്ടോബർ 14-ന് നടന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗം മലങ്കര മെത്രാപ്പോലിത്തായായും കാതോലിക്കായായും തെരഞ്ഞെടുത്തു. 2021 ഒക്ടോബർ 15 ന് വെള്ളിയാഴ്ച പരുമല പള്ളിയിൽ വച്ച് പരിശുദ്ധ ഡോ. മാർത്തോമ്മ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ എന്ന നാമത്തിൽ സ്ഥാനാരോഹണം നടത്തി.

**ഉപസംഹാരം**

ഓർത്തഡോക്സ് വേദശാസ്ത്ര ദർശനങ്ങളും കാരുണ്യ പദ്ധതികളും സമന്വയിപ്പിച്ച് ഇടയ പരിപാലന ശുശ്രൂഷയ്ക്ക് സമഗ്രമായ ഊർജ്ജം പകരുന്ന പ.ബാവായുടെ വിവിധ സാമൂഹികക്ഷേമ കർമ്മ പദ്ധതികൾ ഓർത്തഡോക്സ് വേദശാസ്ത്ര ദർശനങ്ങളിൽ കൂടി വികസിതമായതാണ്. മലങ്കര സഭയുടെ 1934-ലെ ഭരണഘടനയുടെയും സുപ്രീം കോടതി വിധികളുടെയും അടിസ്ഥാനത്തിൽ മങ്കര സഭയിൽ ശാശ്വത സമാധാനത്തിനുള്ള പതായാണ് പ. മാത്യൂസ് തൃതീയൻ ബാവ തെളിയിക്കുന്നത്.



# കാരുണ്യത്തിന്റെ പ്രകാശഗോപുരം

## ഫീലിപ്പോസ് റമ്പാൻ

(ജ്യോതിസ് ആശ്രമം, രാജസ്ഥാൻ)



**തന്റെ സഹജീവികളെ കരുതുന്ന കാര്യത്തിലും യാമപ്രാർത്ഥനകളുടെ അനുഷ്ഠാനങ്ങളിലും വളരെ കൃത്യനിഷ്ഠയുള്ള ഒരു വ്യക്തിയാണ് ഈ പിതാവ്.**

ക്രിസ്തീയ ജീവിതത്തിൽ ആരാധനാ ജീവിതവും കാരുണ്യ പ്രവർത്തനങ്ങളും ഒന്നിനോടൊന്ന് ചേർന്ന് കിടക്കുന്നു. ഒരു നാണയത്തിന് രണ്ട് വശം ഉള്ളതുപോലെ ക്രിസ്തീയ ജീവിതത്തിന്റെ ഓരോ വശം ആണ് ആരാധനാ ജീവിതവും കാരുണ്യപ്രവർത്തനങ്ങളും. ആരാധനാജീവിതം പൂർത്തീകരിക്കപ്പെടുന്നത് കാരുണ്യപ്രവർത്തനങ്ങളിലൂടെയാണ്. യേശുക്രിസ്തു തന്റെ പരസ്യശുശ്രൂഷാവേളയിൽ പ്രധാനപ്പെട്ട എല്ലാ അവസരങ്ങളിലും പ്രത്യേകിച്ച് 12 ശിഷ്യന്മാരെ തിരഞ്ഞെടുക്കുന്നതിന് മുമ്പ്, പല അദ്ഭുത പ്രവർത്തനങ്ങളും നടത്തുന്നതിന് മുമ്പ് ആദ്യമേ മലമുകളിലേക്ക് കയറിപ്പോയി ഏകാന്തമായി പ്രാർത്ഥനയിൽ മുഴുകുന്നതായി കാണാൻ കഴിയും. തുടർന്ന് മലമുകളിൽ നിന്ന് ഇറങ്ങി താഴെ ആ ശക്തിയിൽ സമനിലത്ത്, ജനങ്ങളുടെ ഇടയിൽ പ്രവർത്തിക്കുന്നു. അതുപോലെ സഭയും ആരാധനാ ജീവിതത്തിലൂടെ ലഭിക്കുന്ന കൃപയിൽ, ആ ശക്തിയിൽ കാരുണ്യ പ്രവർത്തനങ്ങൾ നടത്തുന്നു. കാരുണ്യ പ്രവർത്തനങ്ങൾ ഇല്ലാതെ സഭയുടെ ആരാധനാ ജീവിതം പൂർത്തീകരിക്കപ്പെടുന്നില്ല. ഇത് വ്യക്തമായി മനസ്സിലാക്കിയ ഒരു പിതാവാണ് ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനി. സേവേറിയോസ് എന്ന വാക്കിന്റെ അർത്ഥം 'കൃത്യനിഷ്ഠയുള്ളവൻ' എന്നാണ്. തന്റെ സഹജീവികളെ കരുതുന്ന കാര്യത്തിലും യാമപ്രാർത്ഥനകളുടെ അനുഷ്ഠാനങ്ങളിലും വളരെ കൃത്യനിഷ്ഠയുള്ള ഒരു വ്യക്തിയാണ് ഈ പിതാവ്.

1876-ൽ മലങ്കര ഓർത്തഡോക്സ് സഭ 7 ഭദ്രാസനങ്ങളായി വിഭജിക്കപ്പെട്ടു. ഈ ഏഴു ഭദ്രാസനങ്ങളിലെ ഒരു പ്രധാനപ്പെട്ട ഭദ്രാസനമാണ് കണ്ടനാട് ഭദ്രാസനം. ഈ ഭദ്രാസനത്തിന്റെ മുൻ അമരക്കാരായ മുറിമറ്റത്തിൽ പൗലോസ് മാർ ഈവാനിയോസ്, യൂയാക്കീം മാർ ഈവാനിയോസ്, ഔഗേൻ മാർ തീമോത്തിയോസ്, പൗലോസ് മാർ പീലക്സീനോസ്, ജോസഫ് മാർ പക്കോമിയോസ് എന്നീ പിതാക്കന്മാരെപ്പോലെ കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്താ ആയി സുധീരം നയിച്ചുകൊണ്ടിരിക്കുമ്പോഴാണ് തന്റെ മുൻഗാമികളായ പൗലോസ് മാർ ഈവാനിയോസ് (പ. ബസേലിയോസ് പൗലോസ് പ്രഥമൻ), ഔഗേൻ മാർ തീമോത്തിയോസ് (പ. ബസേലിയോസ് ഔഗേൻ പ്രഥമൻ) എന്നീ പിതാക്കന്മാരെപ്പോലെ മലങ്കരസഭയുടെ 22-മതു മലങ്കര മെത്രാപ്പോലീത്താ ആയും 9-ാമതു കാതോലിക്കാ ആയും ഈ പിതാവ് തിരഞ്ഞെടുക്കപ്പെടുന്നത്.

ദൈവവചനത്തിലധിഷ്ഠിതമായി താൻ രുചിച്ചറിഞ്ഞ ദൈവസ്നേഹത്തെ അനേകർക്ക് ജാതി-മത-വർഗ്ഗ-വർണ്ണ ഭേദമെന്യേ അനാഥർക്കും, അഗതികൾക്കും സമൂഹത്തിൽ അവശതയും ദുരിതവും അനുഭവിക്കുന്നവർക്കും പങ്കുവെക്കുവാൻ ഈ പിതാവിനു സാധിക്കുന്നു. അതിന്റെ ഏറ്റവും വലിയ ഉദാഹരണമാണ് തന്റെ മുൻഗാമിയായ ജോസഫ് മാർ പക്കോമിയോസ് തിരുമേനിയുടെ നാമത്തിൽ സ്ഥാപിതമായിരിക്കുന്ന വിവിധ ജീവകാരുണ്യ പ്രസ്ഥാനങ്ങൾ. പ്രത്യേകിച്ച് പ്രതീക്ഷാ ഭവൻ, പ്രശാന്തി ഭവൻ, പ്രത്യാശാ ഭവൻ എന്നീ സ്ഥാപനങ്ങളിലൂടെ ശാരീരികവും മാനസികവുമായി ബുദ്ധിമുട്ട് അനുഭവിക്കുന്നവർക്ക് കൈത്താങ്ങൽ നൽകുവാൻ ഈ പിതാവിനു സാധിക്കുന്നു. മാത്രമല്ല എയ്ഡ്സ്, കാൻസർ മുതലായ മാരകമായ രോഗങ്ങളാൽ പ്രയാസപ്പെടുന്നവരെ സഹായിക്കുക, സാമ്പത്തിക ബുദ്ധിമുട്ട് അനുഭവിക്കുന്ന കുഞ്ഞുങ്ങൾക്ക് കമ്പ്യൂട്ടർ വിദ്യാഭ്യാസം, തൊഴിലില്ലാതെ പ്രയാസപ്പെടുന്ന യുവതീ യുവാക്കൾക്ക് സ്വയംതൊഴിൽ പദ്ധതി, വാർദ്ധക്യ പെൻഷൻ മുതലായ അനേക ജീവകാരുണ്യ പ്രസ്ഥാനങ്ങൾക്ക് 1996 മുതൽ വളരെ അനുഗ്രഹപ്രദമായി നേതൃത്വം നൽകുവാൻ കഴിയുന്നു എന്നുള്ളത് ഈ പിതാവിന് സമൂഹത്തിൽ അവശതയും, ദുരിതവും അനുഭവിക്കുന്നവരോടുള്ള കരുതലിന്റെയും കാരുണ്യത്തിന്റെയും മകുടോദാഹരണമാണ്.

ബലഹീനനായ എനിക്ക് അഭിവന്ദ്യ പിതാവിനെ കൂടുതൽ അടുത്ത് അറിയുവാൻ സാധിച്ചത് എന്റെ സെമിനാരി വിദ്യാഭ്യാസ കാലത്ത് 2004-ൽ നാഗ്പൂർ സെമിനാരിയിൽ നിന്നും ഒരു സെമസ്റ്റർ കോട്ടയം പഴയസെമിനാരിയിൽ പോയി പഠിക്കുവാനുള്ള ഭാഗ്യം ലഭിച്ചപ്പോഴാണ്. ഈ സമയത്ത് ക്രിസ്തുശാസ്ത്രത്തെക്കുറിച്ച് തിരുമേനിയാണ് ഞങ്ങളെ പഠിപ്പിച്ചത്. തുടർന്ന് നാഗ്പൂർ സെമിനാരിയിലും വന്നു പഠിപ്പിക്കുകയുണ്ടായി. എത്രമാത്രം കാരുണ്യത്തോടും, വിനയത്തോടും, സ്നേഹത്തോടും കൂടിയാണ് പഠിപ്പിച്ചതെന്ന് ഓർത്തുപോകുന്നു. തിരുമേനിയുടെ മലങ്കരസഭയെക്കുറിച്ചുള്ള കാഴ്ചപ്പാടും, കൂറും, പരിശുദ്ധ പിതാക്കന്മാരോടുള്ള വിധേയത്വത്തെക്കുറിച്ചും ഈ സമയത്ത് കൂടുതൽ മനസിലാക്കുവാൻ സാധിച്ചു. ഈ കാലഘട്ടത്തിൽ തിരുമേനി മലങ്കരസഭയുടെ സ്ലീബാദാസ സമൂഹത്തിന്റെ പ്രസിഡന്റായിരുന്നു. സ്ലീബാദാസ സമൂഹത്തിലെ മിക്കവാറും എല്ലാ ഭവനങ്ങളും സന്ദർശിക്കുവാൻ തിരുമേനി പ്രത്യേകം ശ്രദ്ധിച്ചിരുന്നു എന്ന് മനസിലാക്കാൻ സാധിച്ചു. തിരുമേനിയുടെ ഈ മാതൃക ഉൾക്കൊണ്ടുകൊണ്ടാണ് കോട്ടയം സെമിനാരി പഠനകാലത്ത് ഞായറാഴ്ച മിഷനു പൊയ്ക്കോണ്ടിരുന്ന ചിങ്ങവനത്തെ സെന്റ് തോമസ് മിഷൻ പള്ളിയിലെ എല്ലാ ഭവനങ്ങളും സന്ദർശിക്കുവാൻ എനിക്ക് സാധിച്ചത്. ഇത് എന്റെ ജീവിതത്തിലെ മറക്കാൻ സാധിക്കാത്ത ഒരു അനുഭവമാണ്. മാത്രമല്ല ഇപ്പോൾ ഞാൻ പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന രാജസ്ഥാനിൽ അബു റോഡിൽ ഉള്ള ജ്യോതിസ് ആശ്രമത്തിന്റെ ചുറ്റുപാടുമുള്ള ഗോത്രവർഗ്ഗ ഗ്രാമങ്ങളിൽ ചെറിയതോതിൽ ജീവകാരുണ്യ പ്രവർത്തനം നടത്തുവാൻ സാധിക്കുന്നതിലും ഈ പിതാവിന്റെ ജീവിത മാതൃക പ്രചോദനം നൽകുന്നുണ്ട്.

കരുണയുടെ മാലാഖ എന്നറിയപ്പെടുന്ന അഗതികളുടെ അമ്മയായ മദർ തെരേസ ഇപ്രകാരം പറഞ്ഞിരിക്കുന്നു: "നമുക്ക് എല്ലാവർക്കും വലിയ വലിയ കാര്യങ്ങൾ ചെയ്യുവാൻ കഴിഞ്ഞു എന്നു വരികയില്ല. എന്നാൽ നമുക്ക് ചെറിയ ചെറിയ കാര്യങ്ങൾ സ്നേഹത്തോടെ ചെയ്യുവാൻ സാധിക്കും." മദർ തെരേസയെപ്പോലെ തിരുമേനിയും കാരുണ്യത്തിന്റെ മാലാഖയാണ്. മലങ്കരസഭയിലെ സാമൂഹ്യ നവോത്ഥാന നായകനും, 'സഭാജ്യോതിസു'മായ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് ഒന്നാമനെപ്പോലെയും, പരിശുദ്ധ പരുമല തിരുമേനിയെപ്പോലെയും, മലങ്കരസഭയിലെ മിഷനറിവീരനായ മൂക്കഞ്ചേരിൽ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയെപ്പോലെയും, വടക്കേ ഇന്ത്യയിൽ മലങ്കരസഭയുടെ മിഷനറി പ്രസ്ഥാനങ്ങൾക്ക് വ്യക്തമായ ദിശാബോധം നൽകിയ സ്തേഫാനോസ് മാർ തേവോദോസിയോസ് തിരുമേനിയെപ്പോലെയും ഇന്ന് സഭയുടെ ജീവകാരുണ്യ പ്രവർത്തനങ്ങൾക്ക് തന്റേതായ പ്രത്യേക ശൈലിയിലൂടെ ധീരമായ നേതൃത്വം നൽകി വരുന്ന ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനി, മലങ്കരസഭയുടെ അമരക്കാരനായി വരുമ്പോൾ 21-ാം നൂറ്റാണ്ടിലെ ആധുനിക മലങ്കരസഭയ്ക്ക് പുതിയ ഒരു യുഗം, ഒരു സുവർണ്ണ കാലഘട്ടം സംജാതമാകും എന്നു ഞാൻ പൂർണ്ണമായി വിശ്വസിക്കുന്നു.

മലങ്കര ഓർത്തഡോക്സ് സഭയുടെ സ്ഥാപക പിതാവായ പരിശുദ്ധ മാർ തോമ്മാശ്ലീഹാ മുതൽ പ. ബസേലിയോസ് പൗലോസ് രണ്ടാമൻ വരെ ഇന്നയോളം മലങ്കരസഭയെ ഭാഗ്യമോടെ മേയിച്ചു ഭരിച്ച തന്റെ മുൻഗാമികളെപ്പോലെ മലങ്കരസഭാ നൗകയെ സുധീരം നയിക്കുവാൻ ഈ പിതാവിനു കഴിയട്ടെ എന്നു പ്രാർത്ഥിക്കുന്നു. 'സഭാജ്യോതിസ്' പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് ഒന്നാമൻ തിരുമേനിയുടെ നാമത്തിൽ പരിശുദ്ധ ബസേലിയോസ് മാർതോമാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവയുടെ തൃക്കരങ്ങളാൽ കൂദാശ ചെയ്യപ്പെട്ട് സ്ഥാപിതമായിരിക്കുന്ന അഹമ്മദാബാദ് ഭദ്രാസനത്തിലെ രാജസ്ഥാനിൽ അബു റോഡിൽ സ്ഥിതിചെയ്യുന്ന ജ്യോതിസ് ആശ്രമത്തിന്റെ എല്ലാ പ്രാർത്ഥനപൂർവ്വമായ ആശംസകളും ഭക്ത്യാദരവുകളും അവിടുത്തെ തൃപ്പാദത്തിങ്കൽ സമർപ്പിച്ചുകൊള്ളുന്നു.



# റഷ്യയിൽ രണ്ടു വർഷം പരിശുദ്ധ ബാവായോടൊപ്പം

**ഡോ. കെ. എൽ. മാത്യു വൈദ്യൻ കോറെപ്പിസ്കോപ്പാ**

1977 ഫെബ്രുവരി 9–ന് ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി യൂറോപ്യൻ യാത്രയ്ക്ക് പുറപ്പെടുന്നതിന് മുമ്പ് തന്റെ മുറിയിലേക്ക് എം. എ. മത്തായി ശെമ്മാശ്ശനെയും (ഇപ്പോൾ പരിശുദ്ധ ബാവാ) എന്നേയും വിളിച്ച് രണ്ടു കാര്യങ്ങൾ പറഞ്ഞു. "ഒന്ന്, ഏപ്രിൽ മൂന്നാം വാരത്തിൽ സെറാംപൂർ കോളജിൽ നടക്കുന്ന വേദശാസ്ത്ര സമ്മേളനത്തിൽ നിങ്ങൾ രണ്ടുപേരും പങ്കെടുക്കണം. രണ്ട്, റഷ്യയിൽ ഉപരിപഠനത്തിന് നിങ്ങൾ രണ്ടുപേരെയും അയയ്ക്കുന്നു. സെപ്റ്റംബറിൽ പോകേണ്ടി വരും. ടിക്കറ്റും വിസായും മോസ്കോ പാട്രിയർക്കേറ്റിൽ നിന്നും ശരിപ്പെടുത്തും. ഞാൻ വേണ്ട ക്രമീകരണങ്ങൾ ചെയ്തിട്ടുണ്ട്." സെമിനാരിയിൽ നാലാം വർഷ വിദ്യാർത്ഥികളായി ബി.ഡി. പരീക്ഷയ്ക്ക് ഞങ്ങൾ തയാറെടുക്കുന്ന കാലമായിരുന്നു അത്.

റഷ്യൻ സഭയുടെ വിദേശകാര്യ വകുപ്പദ്ധ്യക്ഷൻ ജൂവനാലി മെത്രാപ്പോലീത്താ ഞങ്ങൾക്ക് വിമാന ടിക്കറ്റ് അയച്ചുതന്നു. വിസായ്ക്കുവേണ്ടി ഡൽഹി റഷ്യൻ എംബസിയിലേക്ക് കത്തും ലഭിച്ചു. അതിനു മുമ്പു നടന്ന രണ്ടു സംഭവങ്ങൾ മലങ്കരസഭയുടെയും റഷ്യൻ സഭയുടെയും ചരിത്രത്തിലെ നാഴികക്കല്ലുകളായിരുന്നു. പീമൻ പാത്രിയർക്കീസിന്റെ ഇന്ത്യാ സന്ദർശനവും മാത്യൂസ് പ്രഥമൻ ബാവായുടെ റഷ്യൻ സന്ദർശനവും. സഭകൾ തമ്മിലുള്ള ബന്ധം കൂടുതൽ ദൃഢമാക്കുവാൻ ഞങ്ങളുടെ റഷ്യയിലെ താമസവും പഠനവും ഉതകണം എന്ന നിയോഗമാണ് ലഭിച്ചത്.

സെപ്റ്റംബർ 14 പകൽ എറണാകുളം പള്ളിയിൽ വിശ്രമിച്ച ഞങ്ങളെ സഹവികാരി ഫാ. കെ. ഐ. പോൾ (പൗലോസ് ദ്വിതീയൻ ബാവാ) കൊച്ചി എയർപോർട്ട് വരെ അനുഗമിച്ച് യാത്രയയച്ചതും ദൈവനിയോഗം. മഞ്ഞുപൊഴിഞ്ഞ മോസ്കോ എയർപോർട്ടിൽ നിന്ന് ഞങ്ങളെ പ്രസിദ്ധമായ ഉക്രയ്നാ ഹോട്ടലിൽ എത്തിച്ചത് മോസ്കോ പാത്രിയർക്കേറ്റിൽ നിന്നെത്തിയ മിസ്സിസ് എലീവ്ന. മോസ്കോയിൽ നിന്ന് 800 കിലോമീറ്റർ അകലെയുള്ള ലെനിൻഗ്രാഡിലേക്ക് ട്രെയിനിൽ യാത്രയയച്ചത് ഫാ. ഗിയോർഗി. പീറ്റർ ദ ഗ്രേറ്റ് ചക്രവർത്തിയുടെ കാലത്ത് പെട്രോഗ്രാഡ് എന്നും പിന്നീട് സെന്റ് പീറ്റേഴ്സ്ബർഗ് എന്നും വിളിക്കപ്പെട്ട ലെനിൻഗ്രാഡ് ഗോർബച്ചേവിന്റെ പെരിസ്ട്രോയിക്കായുടെ പരിണിതഫലമായി വീണ്ടും ഇപ്പോൾ സെന്റ് പീറ്റേഴ്സ്ബർഗ് എന്ന നാമത്തിൽ അറിയപ്പെടുന്നു. മോസ്കോയാണ് റഷ്യയുടെ തലസ്ഥാനമെങ്കിലും ചരിത്രപ്രാധാന്യത്തിൽ ഒന്നാം സ്ഥാനം തന്നെയാണ് ഈ നഗരത്തിനുള്ളത്.

നേവാ നദിയുടെ തീരത്ത് നേവ്സ്കി പ്രസ്പക്ത് എന്ന വീഥിക്കു സമീപമുള്ള ദുഹോവ്നയ (തിയോളജിക്കൽ) അക്കാദമിയിൽ രണ്ടു വർഷത്തെ ഞങ്ങളുടെ പോസ്റ്റ് ഗ്രാജ്വേറ്റ് പഠനം ആരംഭിച്ചു. അവിടെ സെമിനാരിയും അക്കാദമിയുമുണ്ട്. പ്രാഥമിക പഠനത്തിന് സെമിനാരി. ഉന്നതപഠനത്തിന് അക്കാദമി. മൂന്ന് നിലകളിലായി അതിവിപുല സൗകര്യങ്ങളോടു കൂടിയ കെട്ടിടം. വിശാലമായ ലൈബ്രറി. എല്ലാ മുറികളിലും ഐക്കൺ ചിത്രകലയുടെ മാസ്മരികത. മധ്യഭാഗത്ത് വലിയ ചാപ്പൽ. ഇപ്പോഴത്തെ റഷ്യൻ പാത്രിയർക്കീസ് കിറിൽ ആയിരുന്നു ഞങ്ങളുടെ റെക്ടർ അഥവാ പ്രിൻസിപ്പൽ. അന്ന് അദ്ദേഹം വീബർഗിലെ ആർച്ചുബിഷപ്പ് ആയിരുന്നു. ലോകസഭാകൗൺസിൽ പ്രസിഡന്റുമാരിൽ ഒരാളായിരുന്ന നിക്കോദീം മെത്രാപ്പോലീത്താ ഈ സെമിനാരിയിൽ തന്നെയാണ് കൂടുതൽ സമയവും ചെലവഴിച്ചത്. ആഗോളതലത്തിൽ പ്രശസ്തരായ ക്രൈസ്തവ സഭാനേതാക്കൾ ഇവിടെ സന്ദർശനം നടത്തുക പതിവായിരുന്നു.

വിദേശ വിദ്യാർത്ഥികളായി ജറുസലേം, യു.എസ്.എ., ഗ്രീസ്, ആസ്ട്രിയ, ഫ്രാൻസ്, ചെക്കൊസ്ലൊവാക്യ, ബൾഗേറിയ, ഫിൻലന്റ്, അർജന്റീന, എത്യോപ്യ, ഹംഗറി എന്നീ രാജ്യക്കാർ ഉണ്ടായിരുന്നു. റഷ്യൻ ഭാഷയിലാണ് അദ്ധ്യാപനം. ഞങ്ങളുടെ കൂടെ സെമിനാരിയിലും അക്കാദമിയിലുമായി 260 വിദ്യാർത്ഥികൾ പഠിച്ചിരുന്നു. ഫാ. ബോഗ്ദാൻ സോയ്ക്കോ ആയിരുന്നു വിദേശ വിദ്യാർത്ഥികളുടെ ചുമതലക്കാരൻ. അള്ളാ വ്ളഡിമിറോവ്ന എന്ന അദ്ധ്യാപിക ഞങ്ങളെ റഷ്യൻ ഭാഷ പഠിപ്പിച്ചു. ബാൾട്ടിക് ഉൾക്കടൽ തീരത്തുള്ള ഗ്രാമീണ ഭവനത്തിലേക്ക് ക്ഷണിച്ച് അവർ ഞങ്ങളെ സൽക്കരിച്ചു. മൂന്നു മാസങ്ങൾക്കകം റഷ്യൻ ഭാഷയിലെ വേദശാസ്ത്ര ക്ലാസുകളിൽ സംബന്ധിച്ച് പഠനക്കുറിപ്പുകൾ തയാറാക്കാൻ ഞങ്ങൾ പ്രാപ്തി നേടി.



**ഡീക്കൻ ഐവാൻ, ഡീക്കൻ എം. എ. മത്തായി, ഡീക്കൻ കെ. എൽ. മാത്യു വൈദ്യൻ.**

റഷ്യൻ, ജർമ്മൻ, ഗ്രീക്ക്, ഹീബ്രു, ഫ്രഞ്ച്, ഇംഗ്ലീഷ് തുടങ്ങിയ ഭാഷകളിലായി രണ്ടു ലക്ഷം ഗ്രന്ഥങ്ങൾ നിറഞ്ഞ ലൈബ്രറി ഞങ്ങൾ ഫലപ്രദമായി ഉപയോഗപ്പെടുത്തി. റഷ്യൻ ഭാഷയിൽ പ്രബന്ധങ്ങൾ തയ്യാറാക്കി അവതരിപ്പിച്ചു. പത്തൊമ്പതാം നൂറ്റാണ്ടിലെ ബൈസന്റൈൻ വേദശാസ്ത്രജ്ഞനായ ബോളട്ടോവിന്റെ ചിന്തകളായിരുന്നു ഡീക്കൻ എം. എ. മത്തായിയുടെ തീസിസ് വിഷയം. ഐക്കൺ വേദശാസ്ത്രത്തെപ്പറ്റിയായിരുന്നു എന്റെ തീസിസ്. അക്കാദമി ഫാക്കൽറ്റി ഞങ്ങളുടെ തീസിസ് അംഗീകരിച്ച് പോസ്റ്റ് ഗ്രാജ്വേറ്റ് ഡിപ്ലോമ നല്കി. ഫാക്കൽറ്റി അംഗങ്ങളായ ആർച്ച്ബിഷപ്പ് മിഖയിൽ അസ്ട്രാഖാൻ, പ്രഫ. എൻ. ഡി. ഊസ്പെൻസ്കി, ഫാ. വസീലി, ഫാ. അഗസ്റ്റിൻ നികിതൻ, ഫാ. നിക്കോളായ് ഗുണ്ട്യായേവ് (കിറിൽ പാത്രിയർക്കീസിന്റെ ജ്യേഷ്ഠ സഹോദരൻ), പ്രഫ. അന്ത്രേ ഇവാനേവിച്ച് തുടങ്ങിയ പ്രഗത്ഭരായ അദ്ധ്യാപകരുമായി ഞങ്ങൾ ആത്മബന്ധം പുലർത്തിയിരുന്നു. മാസത്തിലൊരിക്കൽ വിദേശ വിദ്യാർത്ഥികളായ ഞങ്ങൾക്ക് സോവിയറ്റ് യൂണിയന്റെ വിവിധ ഭാഗങ്ങളിലുള്ള ആശ്രമങ്ങൾ, ദേവാലയങ്ങൾ, ചരിത്രസ്മാരകങ്ങൾ എന്നിവ സന്ദർശിക്കുവാൻ അവസരം ലഭിച്ചിരുന്നു.

സെമിനാരി ചാപ്പലിലെ സുദീർഘമായ ആരാധനയിൽ ഞങ്ങൾ പൂർണ്ണസ

മയം പങ്കെടുത്തിരുന്നു. പെരുന്നാൾ ദിനങ്ങളിലെ ആരാധന മൂന്നും നാലും മണിക്കൂർ നീണ്ടുനിൽക്കും. വൈകുന്നേരങ്ങളിൽ മെത്രോയിൽ സഞ്ചരിച്ച് സമീപപ്രദേശങ്ങൾ കാണുവാനും ഷോപ്പിംഗ് നടത്തുവാനും പോകും. ജറുസലേമിൽ നിന്നുള്ള ഫാ. തിമോത്തി, ഫാ. മിഖയിൽ, ഗ്രീസിൽ നിന്നുള്ള ഫാ. അത്തനാസി, അമേരിക്കക്കാരായ മീഷാ, പോൾ, ജോസഫ്, ബൾഗേറിയക്കാരൻ പെത്രോഫ്, ചെക്കോസ്ലൊവ്യയിൽ നിന്നുള്ള ഇമ്റിഹ്, അർജന്റീനക്കാരൻ മാർക്കസ്, വിയന്നായിൽ നിന്നുള്ള ഫാ. ബോണിഫസ്, ഫ്രാൻസിൽ നിന്നുള്ള ഫാ. നിക്കൊളായ്, യുഗോസ്ലാവിയയിൽ നിന്നുള്ള പ്രേദ്രഗ് എന്നിവർ ഞങ്ങളുടെ അടുത്ത സ്നേഹിതരായിരുന്നു.

1977 ഒക്ടോബറിൽ ഹെൽസിങ്കിയിൽ നടന്ന ഒരു സമ്മേളനത്തിൽ സംബന്ധിച്ച ശേഷം കൽക്കട്ടാ ഭദ്രാസനത്തിന്റെ സ്തേഫാനോസ് മാർ തേവോദോസ്യോസ് തിരുമേനിയും റ്റി. ഇ. ജോർജ് റമ്പാച്ചനും (പിന്നീട് ഗീവർഗീസ് മാർ ദീയസ്ക്കോറോസ്) ലെനിൻഗ്രാഡ് സെമിനാരി സന്ദർശിക്കുകയും ഞങ്ങളുടെ മുറിയിൽ വന്ന് പ്രാർത്ഥിക്കുകയും ചെയ്തു. അവരുടെ ബഹുമാനാർത്ഥം ക്രമീകരിച്ച സൽക്കാരത്തിൽ ഞങ്ങളും പങ്കെടുത്തു. ആർച്ചുബിഷപ്പ് കിറിലിന്റെ സെക്രട്ടറി സ്റ്റീഫൻ, റസയൻ പ്രവിശ്യയിൽ നിന്നുള്ള ഡീക്കൻ ഇവാൻ എന്നിവർക്കൊപ്പം ഒരു വിശാലമായ മുറിയിലാണ് ഞങ്ങൾ താമസിച്ചിരുന്നത്. ഞങ്ങൾ ലെനിൻഗ്രാഡിൽ ഉണ്ടായിരുന്ന സമയത്ത് രണ്ടുപ്രാവശ്യം പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി സെമിനാരി സന്ദർശിച്ച് പ്രഭാഷണം നടത്തി.

പല പ്രാവശ്യം മോസ്ക്കോ സന്ദർശിക്കാൻ അവസരം ലഭിച്ചു. പീമൻ പാത്രിയർക്കീസ് അർപ്പിച്ച കുർബാനയിൽ പങ്കെടുത്തു. പിന്നീട് പാത്രിയർക്കീസ് ആയിത്തീർന്ന എസ്തോണിയയിലെ അലക്സിസ് മെത്രാപ്പോലീത്താ തീർത്ഥാടനകേന്ദ്രമായ സഗോർസ്ക്കിൽ അർപ്പിച്ച കുർബാനയിലും പങ്കെടുത്തു. മോസ്കോ തിയോളജിക്കൽ സെമിനാരിയും അക്കാദമിയും അവിടെയാണ്. സെമിനാരിയിൽ 245 പേരും അക്കാദമിയിൽ 115 പേരും അന്ന് പഠിക്കുന്നുണ്ടായിരുന്നു. കറസ്പോണ്ടൻസ് കോഴ്സിന് 850 പേർ പഠനം നടത്തിയിരുന്നു. അവിടെ അക്കാദമി മ്യൂസിയത്തിൽ പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ഒരു ചിത്രം സൂക്ഷിച്ചിട്ടുണ്ട്. വി. സേർഗിയസിന്റെ കബറിടവും അതിനു സമീപമുള്ള വി. സ്തേഫാനോസിന്റെയും കപ്പദോക്യൻ പിതാക്കന്മാരുടെയും തിരുശേഷിപ്പുകളും ഞങ്ങൾ സന്ദർശിച്ചു. സഗോർസ്ക് മൊണാസ്റ്ററിയുടെ പ്രവേശന കവാടത്തിന്റെ ഇടതുഭാഗത്ത് റഷ്യയിലെ സാർ ചക്രവർത്തിയായിരുന്ന ബോറിസ് ഗോദുനേവിനെയും കുടുംബാംഗങ്ങളെയും സംസ്കരിച്ചിരിക്കുന്ന അസംപ്ഷൻ കത്തീഡ്രൽ കണ്ടു.

മോസ്കോയിലെ ലെനിൻ മസോളിയം, ക്രെംലിൻ കൊട്ടാരം, 1960-ൽ സ്ഥാപിതമായ പാട്രിക് ലുമുംബ പീപ്പിൾസ് ഫ്രണ്ട്ഷിപ്പ് യൂണിവേഴ്സിറ്റി ഉൾപ്പെടെയുള്ള വിദ്യാഭ്യാസകേന്ദ്രങ്ങളും സന്ദർശിച്ചു. പീറ്റർ ഒന്നാമൻ ചക്രവർത്തിയുടെ കൊട്ടാരം സ്ഥിതിചെയ്യുന്ന അർക്കാംഗൽസ്കയ സ്റ്റേറ്റ് മ്യൂസിയം സന്ദർശിച്ചു. സയൻസ് അക്കാദമിയിലും ക്രെംലിൻ തിയേറ്ററിലും കലാപരിപാടികൾ ആസ്വദിച്ചു. പ്സ്ക്കോവ് പട്ടണത്തിൽ നിന്നും 50 കിലോ മീറ്റർ അകലെ മിഖായ്ലോസ്ക്കയ ഗ്രാമത്തിലെത്തി അനശ്വര കവി പുഷ്കിന്റെയും (1799-1837) മാതാപിതാക്കളുടെയും ശവകുടീരം സന്ദർശിച്ചു. 1910 നവംബർ 7-ന് വിശ്വസാഹിത്യകാരൻ ലിയോ ടോൾസ്റ്റോയി മരണാസന്നനായിക്കിടന്ന അസ്തപ്പോവ സ്റ്റേഷനിലൂടെ കടന്നുപോയി.

ഗോർക്കി, ഖാർക്കോവ്, ഒഡേസ്സാ, ഉക്രയൻ, ലുവോവ്, കീവ്, സുസ്ഡൽ, മിൻസ്ക്ക്, നവ്ഗറോദ്, പ്സ്ക്കോവ്, സിംഫറാപ്പോൾ, സ്താവ്റാപ്പോൾ, സ്മൊളെൻസ്ക്, വ്ളദിമീർ, യരോസ്ലാവ്, തുടങ്ങി ചരിത്രപ്രസിദ്ധമായ അനേകം സ്ഥലങ്ങളിൽ റഷ്യൻ ബിഷപ്പുമാരുടെ അതിഥികളായി ഞങ്ങൾ ആഴ്ചകൾ ചെലവഴിച്ചു. സ്മൊളെൻസ്ക്ക് പട്ടണത്തിൽ യൂറി ഗഗാറിന്റെ (ആദ്യത്തെ ബഹിരാകാശ സഞ്ചാരി) ജന്മഗൃഹം ഒരു മ്യൂസിയമായി മാറ്റിയത് സന്ദർശിച്ചു. കാസ്പിയൻ കടലിനും കരിങ്കടലിനും മദ്ധ്യേയുള്ള ട്രാൻസ് കോക്കസസ് പ്രദേശങ്ങളും കണ്ടു. എ.ഡി. 1037-ൽ സ്ഥാപിച്ച കീവിലെ സെന്റ് സോഫിയാ കത്തീഡ്രൽ ഇപ്പോഴും അതേപടി സൂക്ഷിച്ചിരിക്കുന്നതായി കാണാം.

അർമ്മീനിയാ സന്ദർശനവേളയിൽ സഭാ ആസ്ഥാനമായ ഹോളി എച്ച്മിയാഡ്സിനിൽ പ. വസ്ഗൻ കാതോലിക്കോസിന്റെയും, ജോർജിയാ സന്ദർശിച്ചപ്പോൾ ത്ബിലീസിയിൽ പ. ഇലിയാ പാത്രിയർക്കീസിന്റെയും അതിഥികളായി അവരുടെ അരമനകളിൽ താമസിച്ചു. ഇവർ രണ്ടുപേരും മലങ്കരസഭ



സന്ദർശിച്ചിട്ടുണ്ട്. ജോർജിയായിൽ ജോസഫ് സ്റ്റാലിൻ പഠിച്ചിരുന്ന സെമിനാരി സന്ദർശിച്ചു. പ്രിൻസിപ്പൽ ഫാ. അരാം ആയിരുന്നു അവിടെ ആതിഥേയൻ. കരിങ്കടലിനു കിഴക്കും കാസ്പിയൻ കടലിനു പടിഞ്ഞാറുമായി സ്ഥിതിചെയ്യുന്ന കോക്കസസ് പർവ്വതനിരകളുടെ സമീപത്തുകൂടി പലപ്രാവശ്യം ഞങ്ങൾ യാത്ര ചെയ്തു. യൂറോപ്പിലെ ഏറ്റവും ഉയരം കൂടിയ കൊടുമുടിയായ എൽബ്രസ് (ഉയരം 5633 മീറ്റർ) സ്ഥിതി ചെയ്യുന്നത് കോക്കസസ് പർവ്വതനിരയിലാണ്.

രണ്ടാം ലോകമഹായുദ്ധത്തിൽ സർവ്വനാശം വിതച്ച പല സ്ഥലങ്ങളും സെമിത്തേരികളും ഞങ്ങൾ സന്ദർശിച്ചു. ഖത്തീൻ എന്ന സ്ഥലത്തു ചെന്നപ്പോൾ ഗ്രാമവാസികളിൽ ഒരാൾ മാത്രം ശേഷിച്ച കഥ കേട്ട് ഞെട്ടിപ്പോയി. ദേവാലയത്തിൽ വന്നിരുന്നത് കൂടുതലും യുദ്ധത്തിൽ കൊല്ലപ്പെട്ടവരുടെ വിധവമാരായിരുന്നു എന്ന് ഞങ്ങൾ നേരിട്ടു മനസ്സിലാക്കി. അവർക്ക് സർക്കാരിൽ നിന്ന് ലഭിക്കുന്ന പെൻഷൻ തുകയിൽ നല്ല പങ്കും ദേവാലയത്തിൽ കാഴ്ചയായി അർപ്പിക്കുമായിരുന്നു.

1978 സെപ്റ്റംബർ 5-ന് റോമിൽ പുതുതായി സ്ഥാനമേറ്റ ജോൺ പോൾ ഒന്നാമൻ മാർപാപ്പായുമായുള്ള കൂടിക്കാഴ്ച സമയത്ത് കുഴഞ്ഞുവീണ് കാലം ചെയ്ത നിക്കോദിം മെത്രാപ്പോലീത്തായുടെ സംസ്കാരശുശ്രൂഷ ലെനിൻഗ്രാഡ് സെമിനാരിക്കു തൊട്ടടുത്തുള്ള ട്രോയ്സ്കയ സബോറിലെ (ട്രിനിറ്റി കത്തീഡ്രൽ) മദ്ബഹായിലാണു നടന്നത്. അവിടെ ഞങ്ങൾ മലയാളത്തിൽ 15 മിനിറ്റ് നീണ്ട ഒരു ശുശ്രൂഷ നടത്തി. ഇരുപതിനായിരം പേരാണ് ശുശ്രൂഷയിൽ സംബന്ധിച്ചത്. കർദ്ദിനാൾ വില്ലിബ്രാന്റ്, ബിഷപ്പ് ആന്റണി ബ്ളൂം തുടങ്ങിയ പ്രമുഖരും അമ്പതു ബിഷപ്പുമാരും അതിൽ പങ്കെടുത്തു. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ അടുത്ത സുഹൃത്തായിരുന്നു നിക്കോദീം തിരുമേനി. നിക്കോദീം തിരുമേനി കാലം ചെയ്യുമ്പോൾ മാർപാപ്പായെ കാണാൻ പുറത്തു കാത്തിരിക്കുകയായിരുന്നു മാർ ഗ്രീഗോറിയോസ് തിരുമേനി. ആ പെട്ടെന്നുള്ള വിടവാങ്ങലിനു ശേഷം 15 മിനിട്ട് കഴിഞ്ഞ് മാർപാപ്പായെ അദ്ദേഹം സന്ദർശിക്കുകയും ചെയ്തു. 31 ദിവസങ്ങൾക്കു ശേഷം ജോൺ പോൾ മാർപാപ്പാ ഹൃദയസ്തംഭനം മൂലം വിടപറഞ്ഞു.

ലെനിൻഗ്രാഡിൽ ഒരു ഇന്ത്യൻ അസോസ്യേഷൻ ഉണ്ടായിരുന്നു. കൂടുതലും ഗവേഷണ വിദ്യാർത്ഥികളായിരുന്നു അതിലെ അംഗങ്ങൾ. ഞങ്ങൾ അതിൽ സജീവമായി പങ്കെടുത്തു. ഞങ്ങളുടെ സെമിനാരിയിലും അതിലെ അംഗങ്ങൾ വന്നിരുന്നു. ഞങ്ങൾ അവരുടെ പഠനകേന്ദ്രങ്ങളും സന്ദർശിച്ചു. കൂടുതലും വടക്കേ ഇന്ത്യക്കാരായിരുന്നു. കത്തു മൂലം ഇപ്പോഴും അവരുമായി ബന്ധം പുലർത്തുന്നു.

ഒരിക്കൽ റഷ്യൻ പത്രപ്രവർത്തകയായ വസിലിസ കുലിക് റമസോവ ഇന്ത്യൻ വിദ്യാർത്ഥികളായ ഞങ്ങളുമായി അഭിമുഖം നടത്തുവാൻ സെമിനാരിയിൽ വന്നു. വിദേശ വിദ്യാർത്ഥി വകുപ്പ് ഡീനായ ഫാ. ബോഗ്ദാന്റെ സാന്നിദ്ധ്യത്തിൽ ദീർഘമായ ഒരഭിമുഖം നടത്തി. 1977 നവംബർ ലക്കത്തിൽ സോവി

യറ്റ് ലാന്റ് മാസിക ഞങ്ങളുടെ വലിയ ചിത്രങ്ങൾ സഹിതം ലോകത്തിലെ മിക്കവാറും എല്ലാ ഭാഷകളിലും ഈ അഭിമുഖം പ്രസിദ്ധീകരിച്ചു. റഷ്യയിലെ മതസ്വാതന്ത്ര്യം, വൈദിക പഠനപദ്ധതി, നേരിട്ടു കണ്ട ചരിത്രസ്മാരകങ്ങൾ, യുദ്ധത്തിന്റെ കെടുതികൾ, ലോകസമാധാനത്തിനു വേണ്ടിയുള്ള പരിശ്രമങ്ങൾ തുടങ്ങിയ വിഷയങ്ങളായിരുന്നു ചർച്ച ചെയ്തത്.

ഡിസംബർ, ജനുവരി മാസങ്ങളിൽ ലെനിൻഗ്രാഡിൽ മൈനസ് 45 ഡിഗ്രി വരെ തണുപ്പ് സഹിക്കേണ്ടി വന്നു. അപ്പോൾ എവിടെയും മൂന്ന്, നാല് അടി ഉയരത്തിൽ മഞ്ഞുവീണു കിടക്കും. റോഡുകളിൽ യന്ത്രങ്ങൾ മഞ്ഞു നീക്കും. ഇന്ത്യൻ സമയം രണ്ടര മണിക്കൂർ മുമ്പിലാണ്. പകൽ ഒട്ടുമില്ലാത്ത ഏതാനും ദിനങ്ങളും രാത്രി ഒട്ടുമില്ലാത്ത ദിനങ്ങളും ലെനിൻഗ്രാഡിൽ ഞങ്ങൾക്ക് അനുഭവപ്പെട്ടിരുന്നു. ബാൾട്ടിക്കിലെ ലെഡോഗാ തടാകത്തിൽ നിന്ന് ഉത്ഭവിക്കുന്ന നേവാ നദിയുടെ തീരത്താണ് സെമിനാരി. റഷ്യൻ വിപ്ലവകാലത്ത് നൂറുകണക്കിന് സന്യാസിമാരെ തണുത്തുറഞ്ഞ നേവാ നദിയിലേക്ക് എറിഞ്ഞുകൊന്നതായ കറുത്ത അദ്ധ്യായത്തിനും ഈ സെമിനാരി സാക്ഷ്യം വഹിച്ചു. വോൾഗ, മസ്ക്ക്വ, ദ്നീപർ, ഡോൺ, ലേന തുടങ്ങിയ നദികളും സന്ദർശിക്കാൻ കഴിഞ്ഞു.

ലെനിൻഗ്രാഡ് നഗരത്തിലെ പ്രധാന കാഴ്ചകൾ കാണാൻ പ്രത്യേകം വാഹനം ക്രമീകരിച്ചു തന്നു. സാർ ചക്രവർത്തിമാരെ സംസ്കരിച്ചിരിക്കുന്ന പീറ്റർ ആന്റ് പോൾ കത്തീഡ്രൽ ശ്മശാനം, അഡ്മിറാലിറ്റി എന്ന നാവിക കേന്ദ്രം, നരോദ്നിക്കുകൾ, ഡിസംബറിസ്റ്റുകൾ തുടങ്ങിയ വിപ്ലവകാരികളെ പാർപ്പിച്ച ട്റൂബസ്ക്കോയ ജയിലറ, പഴയ രാജകുടുംബാംഗങ്ങളുടെ വസതിയായ പാവ്ലസ്ക്ക് കൊട്ടാരം, ദസ്തയേവ്സ്ക്കി എന്ന അനശ്വര സാഹിത്യകാരൻ പഠിച്ച മിലിറ്ററി എഞ്ചിനീയറിംഗ് സ്കൂൾ, 1858-ൽ അദ്ദേഹം പട്ടാള ജോലി വിട്ട് താമസമാക്കിയ വീട്, ഇസ്ക്ര എന്ന പേരിൽ ലെനിൻ ആരംഭിച്ച വർത്തമാന പത്രത്തിന്റെ ആദ്യത്തെ ഓഫീസ്, സാറിസ്റ്റ് വാഴ്ചയുടെ പതനത്തിലെത്തിച്ച സമരം നടന്ന പുത്തിലോവ് പ്ലാന്റ് എന്ന ഫാക്ടറി, വിന്റർ പാലസ്, വിപ്ലവത്തിന്റെ പീരങ്കിവെടി മുഴങ്ങിയ അറോറ എന്ന കപ്പൽ ഹെർമിത്താഷ് എന്ന വലിയ മ്യൂസിയം ഇങ്ങനെ നീളുന്നു ഞങ്ങൾ സന്ദർശിച്ച ചരിത്രപ്രധാന കേന്ദ്രങ്ങൾ.

റഷ്യൻ ഓർത്തഡോക്സ് സഭയിൽ ഞങ്ങൾ കണ്ട സവിശേഷതകൾ ഇങ്ങനെ ചുരുക്കിപ്പറയാം: ശ്രേഷ്ഠരായ സന്യാസിമാരും ആശ്രമങ്ങളും, ആകർഷണീയമായ ആരാധന, നിഷ്ഠകളും ധാർമ്മിക നിലവാരവും, ധീര രക്തസാക്ഷികളുടെ ചരിത്രം, മിഷനറി മാതൃകകൾ, റഷ്യൻ സഭയുടെ വിദേശ മിഷനുകൾ, ദർശനമുള്ള നേതൃസ്ഥാനികൾ, സഭയോട് പ്രതിബദ്ധതയുള്ള ദൈവശാസ്ത്ര പണ്ഡിതർ, ആത്മീയത നിറഞ്ഞ തീർത്ഥാടനങ്ങൾ, ഐക്കൺ ആദ്ധ്യാത്മികത, സഭാപിതാക്കന്മാരുടെ കൃതികൾക്ക് പ്രാമുഖ്യം കൊടുക്കുന്ന വൈദിക വിദ്യാഭ്യാസ രീതി മുതലായവ. ആദ്ധ്യാത്മിക കൃതിയായ "ഫിലോക്കാലിയ" അവിടെ ഒരു പ്രത്യേക പഠനവിഷയമാണ്.

ഇന്ത്യയുടെയും റഷ്യയുടെയും സാംസ്കാരിക വിനിമയത്തിലും മതബന്ധങ്ങളിലും ബലമുള്ള കണ്ണികളായിത്തീരുവാൻ കഴിഞ്ഞതിൽ ഞങ്ങൾ രണ്ടുപേർക്കും ചാരിതാർത്ഥ്യമുണ്ട്. ഒരുമിച്ചു താമസിച്ച റഷ്യക്കാരനായ ഞങ്ങളുടെ സ്നേഹിതൻ ഇവാൻ ഒരിക്കൽ എം. എ. മത്തായി ശെമ്മാശനെ നോക്കിപ്പറഞ്ഞു: "വീ ബൂജിത് മിത്രപ്പലീത്. വീ ബൂജിത് പത്രിയാർഹ്" (താങ്കൾ ഒരിക്കൽ മെത്രാപ്പോലീത്തായാകും. താങ്കൾ പാത്രിയർക്കീസ് ആകും). ഞാൻ വിവാഹിതനാകുമെന്ന് ഇവാൻ ചേട്ടന് അറിയാമായിരുന്നു. അതിനാൽ എന്നോട്





അങ്ങനെ പറഞ്ഞില്ല. ബുദ്ധിമാനും പരമഭക്തനുമായ റഷ്യൻ സുഹൃത്ത് ഇവാൻ അന്നു പറഞ്ഞത് ഇപ്പോൾ യാഥാർത്ഥ്യമായിരിക്കുന്നു. എം. എ. മത്തായി ശെമ്മാശൻ മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ ആയി. പൗരസ്ത്യ ഓർത്തഡോക്സ് സുറിയാനി സഭയുടെ പരിശുദ്ധ കാതോലിക്കാ ബാവാ എന്ന പ്രധാന മേലദ്ധ്യക്ഷനുമായി. ദൈവഹിതം നിറവേറിയതിൽ, അർഹതയ്ക്ക് അംഗീകാരം ലഭിച്ചതിൽ സഹപാഠിയായ ഞാനും സന്തോഷിക്കുന്നു.

ഓരോ വിഷയത്തെക്കുറിച്ചും ആഴമായി പഠിക്കും. അത്യാവശ്യത്തിനു മാത്രം പ്രതികരിക്കും. സഭയുടെ ശാക്തീകരണമാണ് പ്രഥമ പരിഗണന. പാവപ്പെട്ടവരോട് പ്രത്യേകം കാരുണ്യം കാണിക്കും. പ്രാർത്ഥനയ്ക്ക് മുടക്കം വരുത്തുകയില്ല. ആരാധനക്രമങ്ങൾ സുപരിചിതം. വിശ്വാസ സംരക്ഷണ കാര്യത്തിൽ കാർക്കശ്യമുണ്ട്. മറ്റുള്ളവർ പറയുന്നത് ക്ഷമയോടെ കേൾക്കാനുള്ള മനസ്സുണ്ട്. വ്യക്തിബന്ധങ്ങളിൽ മാന്യതയും സൂക്ഷ്മതയും പുലർത്തുമെന്നാണ് എന്റെ അനുഭവം. സ്വന്തമായി നേട്ടമോ പ്രശസ്തിയോ ആർജ്ജിക്കാനുള്ള തന്ത്രത്തിന്റെ ശൈലിയില്ല. ദൈവം തന്നെ നടത്തുന്നു എന്ന പൂർണ്ണ ബോധ്യമുണ്ട്. താൻ കാണുകയും കേൾക്കുകയും ചെയ്യുന്ന കാര്യങ്ങൾ മനസ്സിൽ സൂക്ഷിക്കാനുള്ള അപാര ശേഷിയുണ്ട്. ചെറു പുഞ്ചിരിയോടെ നർമ്മങ്ങൾ കൈമാറും. കളങ്കമില്ലാത്ത സ്വഭാവ മഹിമയ്ക്ക് ഉടമയാണ് വൈദിക വിദ്യാർത്ഥിയായും ശെമ്മാശനായും വൈദികനായും ഞാൻ അടുത്തു പരിചയപ്പെട്ട സഭയുടെ പുതിയ പ്രധാന മേലദ്ധ്യക്ഷൻ. ❑



# FATHER MATHEW

By VASILISA KULIK-REMEZOVA

THE CHURCH is separated from the state in the Soviet Union. Nonetheless, all believers are given opportunities to freely perform religious ceremonies; freedom of conscience is guaranteed by the Fundamental Law of the USSR, the Constitution.

The Orthodox Church ranks first in the country in the number of believers. Functioning in the country today are more than 20,000 Orthodox, Roman-Catholic, Lutheran and Old Believers' churches, synagogues, mosques, Buddhist *datsans*, prayer houses of Evangelical Christian Baptists and so on. There are also 20 monasteries and nunneries and 18 special seminaries. I would like to acquaint the readers with the Leningrad Orthodox Theological Academy where Mathew Vaidyan of India is studying.

The academy is situated in the heart of Leningrad, next to Nevsky Prospekt, the city's main thoroughfare. Its building blends with the architectural ensemble of the Alexander Nevsky Monastery. The white-stone cathedral with a gilded cupola is surrounded by a park. Its interior is full of unique wall paintings. The iconostasis and candle holders are all gilded. The Icon of Our Lady, which is in the Cathedral, has an interesting history. It was brought there from the lyceum church of the town of Pushkin, where the Russian poet Alexander Pushkin studied. During the Great Patriotic War against Nazi Germany the fascists, who burst into the suburbs of Leningrad, plundered the historical museums and temples. Ripping off the precious stones from the icon, they threw it into a heap of rubbish. One of the local inhabitants picked up the icon, which had been mutilated and desecrated by the enemy, and later handed it over to the church.

The details about the academy were made known to me by Father Bogdan, archdeacon of the Spaso-Preobrazhensky Cathedral. His full name is Bogdan Soiko. He is the dean of the academy's department of foreign students and a teacher of liturgy. He is a little over 40. Bogdan Soiko's daughters—Irina and Zoya—go to an ordinary secondary school. The family lives in the new district of the city in a modern flat.

"Immediately after the Great Patriotic War against Nazi Germany," Soiko told me, "studies began at the Leningrad academy and at the seminary lying next to it as in all educational establishments throughout the country. We had to repair the building. It took a lot of time to restore the cathedral to its original grandeur and beauty.

"Today both the academy and the seminary are attended, together with Russians, by foreign students who are members of the Russian Orthodox Church. At present our students come from the USA, France, Greece, Egypt, Bulgaria, Hungary, Finland, Argentina, Yugoslavia, Austria, Canada and from other countries—22 in all. Intensive Russian-language courses have been arranged for them so that in a few months' time they are able to attend lectures."

Bogdan Soiko told me that studies at the seminary lasted four years and those who wished could continue further at the academy for an equal term. This was the case, for example, with Abbuna Teferi Iyassu. He is the author of two research papers for which the degree of Master of Theology was conferred upon him.

"We train our pupils to independently conduct the divine liturgy," the dean pointed out. "Apart from theology and other religious subjects, the students study Hebrew and Greek in order to be able to use the ancient scrolls of the Holy Scripture.

"The seminary and academy curriculum includes lectures on the history of the USSR and on the Soviet Constitution. Apart from studying the theory, students take part in administering the sacraments and in performing the ceremonies of the church."

Father Bogdan suggested that I talk to the students of the academy. He introduced me to an Indian priest, Father Mathew. Mathew Vaidyan, 26, has come to Leningrad from Kottayam, Kerala, where he graduated from a college, getting the degree of Bachelor of Science (Mathematics). Then he decided to devote himself to theology and spent four years at the Kottayam seminary.

"My father is an agronomist," Mathew said. "My younger sisters attend a school, my younger brother goes to a college, and my elder brother is a specialist in electronics. I had heard a great deal about the Russian Orthodox Church from the teachers of the seminary in my native town. There I read about the lives of two priests, Sergei Radonezhsky and Serafim Sarovsky, and also studied the works of Bolotov, Solovyov and other Russian religious enthusiasts and theologists. Representatives from the Russian Orthodox Church frequently visited our seminary. They told us about the theological seminaries and academies of Moscow, Leningrad, Odessa and about the Soviet way of life. It was at that time that I conceived the idea of continuing my religious education in the USSR."

Since Father Mathew has had a religious education, he will spend only two years at the theological academy. About his life in Leningrad, he says: "Our study programme is very rigorous. Apart from attending lessons, we take part in holy services, administering sacraments and performing the rites of the church. Still we have time for recreation. At any rate, we try to utilise our leisure hours to make a better study of Leningrad. Excursions to places connected with the name of Lenin are deeply embedded in my memory. While still in India, I had read a great deal about Lenin, and now I can see in my mind's eye the image of the leader who with his ideas deeply influenced the whole world."

"I shall never forget the Piskarevskoye Memorial Cemetery in Leningrad," Father Mathew went on to say. "Many people abroad have no idea about the losses and the sufferings the Soviet people experienced during the war. In Leningrad, I fully understood the grim meaning of the fact that the USSR had lost 20 million people because in this city it is rare to come across a family which had not lost some of its members at the front or who did not die of hunger during the Hitlerite blockade. There are 600,000 Leningraders buried at the Piskarevskoye Cemetery. Every year schoolchildren and students, citizens of Leningrad and foreign delegations go there to lay flowers on nameless graves. Once I asked a woman standing next to me whether she happened to be in Leningrad during the war. She had hardly started answering when I felt sorry why I had asked her the question: her face showed so much suffering and pain that my heart



40

ached with pity. She, however, wanted to share her grief with me and started telling me about her children and relatives who had died before her very eyes. She could not understand how she had survived. 'You are a clergyman,' she said. 'People will heed you, please preach for the cause of peace. I would not wish that your mothers undergo what I had experienced myself.'"

"I am very fond of the Russian people for their patriotism, diligence and modesty. I am acquainted with the families of workers and intellectuals. They are hospitable and generous. Among my friends are both believers and atheists. The Soviet Constitution guarantees the right to freedom of conscience and to profess any religion. In Leningrad churches, people make free use of the opportunities for participating in administering the sacraments. Choruses sing in the historic Nikolsky, Trinity and Transfiguration cathedrals and many Leningraders come to hear them. I not only got acquainted with Leningrad's churches but also visited the Pskov-Pechera monastery, Troistko-Sergiyevskaya Lavra in Zagorsk, and the theological seminaries and academies of Moscow and Odessa.

"I shall soon complete my studies and go home. I do not know yet to which parish in my state I shall be attached," Father Mathew said in conclusion. "But no matter where I go, I shall always and everywhere serve the cause of peace. I think that striving for peace is inherent in the very nature of man. I shall try to do my best for the progress of my country. I shall work against social injustice, exploitation and illiteracy. To take part in the efforts for defending the sacred interests of peace and to strengthen mutual understanding and cooperation between nations—this is, in my opinion, the main aim of a clergyman. The church cannot remain indifferent to the struggle against new types of weapons of mass annihilation and the arms race. The church also contributes to this struggle. I shall do all I can to strengthen contacts between the Malabar church of India and the Russian Orthodox Church since we have one and the same Christian tradition." **

*Mathew Vaidyan (left) with Mathew Mattathil.*

ACING PAGE:
*dents of the graduation class of*
*eningrad Orthodox Theological Academy*

41

# ബലഹീനരെ ചേർത്തുനിർത്തുവാനും സാധിക്കുന്ന സാഹോദര്യമാണ് യേശുക്രിസ്തു ലോകത്തിന് കാഴ്ചവെച്ചത്

## പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ

അനുഗൃഹീതമായ സാന്നിധ്യംകൊണ്ട് ഈ നിമിഷങ്ങൾ അർത്ഥപൂർണ്ണമാക്കുന്ന അഭിവന്ദ്യരും ആദരണീയരുമായ ഏവരോടും, അതോടൊപ്പം ഇവിടെ സന്നിഹിതരായിരിക്കുന്ന എല്ലാ സമുന്നത വ്യക്തിത്വങ്ങളോടും മലങ്കരസഭയുടെ സ്നേഹാദരവുകൾ അർപ്പിക്കുന്നു.

പുണ്യപുരാതനമായ മലങ്കരസഭയുടെ പ്രധാന മേലധ്യക്ഷ പദവിയിലേക്ക് കാരുണ്യവാനായ ദൈവം ബലഹീനനായ നമ്മെ നിയോഗിച്ചതിനു ശേഷമുള്ള പ്രഥമ സമ്മേളനമാണിത്. അത് ആദ്ധ്യാത്മ തേജസ്വികളുടെ ശ്രേഷ്ഠ സംഗമമായതിൽ നാമേറ്റവും ആനന്ദിക്കുന്നു. മതജീവിതം വളരെയധികം വിചാരണകൾക്ക് വിധേയമാകുന്ന ഇക്കാലത്ത് ഈ വിധമുള്ള ഒരു നിയോഗം വലിയ ഉത്തരവാദിത്വമുള്ളതാണ് എന്ന് നമുക്ക് ബോധ്യമുണ്ട്. ആയതിനാൽ നിങ്ങളോരോരുത്തരുടെയും പ്രാർത്ഥനകൾ വിനയപൂർവ്വം നാം അഭ്യർത്ഥിക്കുന്നു.




പ്രിയമുള്ളവരെ,

ആധുനിക കാലത്തെ സാമൂഹിക ഭിന്നതകളുടെ പ്രധാന കാരണങ്ങളിൽ ഒന്നായി സാമൂഹിക ശാസ്ത്രജ്ഞന്മാർ മതത്തെ വിലയിരുത്തുന്നു എന്നത് നാം ഗൗരവമായി ഗണിക്കേണ്ടതാണ്. നിരുപരാധികമായ ഒരാത്മ വിമർശനത്തിനും വിചിന്തനത്തിനും അത് നാമേവരെയും പ്രേരിപ്പിക്കുന്നുണ്ട്.

*1) ശാസ്ത്ര വികസനഫലമായി വളരുന്ന സന്ദേഹാത്മകതയും*

*2) സാമൂഹ്യപ്രശ്നങ്ങളിൽ മതങ്ങൾ എടുക്കുന്ന നിലപാടുകളോടുള്ള എതിർപ്പും*

*3) മാനവ വർഗ്ഗത്തിന്റെ ഏകീകരണത്തിന് വിരുദ്ധമാകത്തക്കവണ്ണം മതങ്ങൾ പ്രകടിപ്പിക്കുന്ന അസഹിഷ്ണതയും ബഹിഷ്കരണ ഭാവവും* മതങ്ങൾക്കുള്ളിലും മതപ്രബോധനങ്ങളിലുമുള്ള വിശ്വാസത്തിൽ വിള്ളൽ വീഴ്ത്തുന്നതിന്കാരണമായിട്ടുണ്ട് എന്നതിൽ തർക്കമില്ല.

യഥാർത്ഥത്തിൽ തിരുത്തൽ ശക്തികളായി ഉദയം ചെയ്തിട്ടുള്ള പ്രസ്ഥാനങ്ങൾ നിക്ഷിപ്ത താല്പര്യ സംരക്ഷകരായി മാറുന്നു എന്നാണ് ഈ വിമർശനങ്ങൾ ചൂണ്ടിക്കാട്ടുന്നത്. ഇതിനെ പ്രതിരോധിക്കേണ്ടത് മതം അതിന്റെ യഥാർത്ഥ ലക്ഷ്യങ്ങളെ വിസ്മരിക്കാതെ പ്രയാണം ചെയ്തുകൊണ്ടാണ്.

മതിവരായ്കയുടെ വർത്തമാനകാലത്ത് ശമം ശീലിപ്പിക്കലാണ് മതം ചെയ്യേണ്ടത്. മതം മതിയെ നിയന്ത്രിക്കേണ്ടതാണ്. മതി എന്നാൽ ബുദ്ധി എന്നൊരർത്ഥം. അതോടൊപ്പം സംതൃപ്തിയുടെ വാക്ക് കൂടെയാണത്. മനനശേഷി നഷ്ടമായ മനുഷ്യൻ അത്യാർത്തികളിൽ ബദ്ധനാകുന്നു. ഇത്തരം കെട്ടുകളിൽ നിന്നുള്ള മുക്തിയെക്കുറിച്ചാണ് മതം നിരന്തരം പറഞ്ഞുകൊണ്ടിരിക്കുന്നത്. ജീവിതത്തിന്റെ ക്ഷണികതയും നശ്വരതയും അവിദ്യയുടെ മായക്കാഴ്ചകളുമെല്ലാം മതബോധന വിഷയങ്ങളാകുന്നതും ഈ നിത്യാനിത്യവസ്തു വിവേകത്തിലേക്ക് മനുഷ്യനെ ഉണർത്തുന്നതിനാണ്. ബദ്ധനല്ലാത്തവൻ ബുദ്ധൻ എന്നാണല്ലോ പ്രമാണം. നിർമമത്വത്തിന്റെ ഈ പരമകോടിയിലാണ് ഈശാവ്യാസ ഉപനിഷത്ത് ആരംഭിക്കുന്നത് തന്നെ. പൗരസ്ത്യ ക്രൈസ്തവ യോഗാത്മക പാരമ്പര്യത്തിൽ നിന്നുകൊണ്ട് നിസായിലെ വി. ഗ്രിഗറി ഉപയോഗിക്കുന്ന ഒരു പദമാണ് Apatheia (Dispassionate state of mind). ഹൃദയ വിചാരങ്ങളെ അവിരാമ പ്രാർത്ഥനയിലൂടെ വിമലീകരിച്ച് ആത്മപ്രകാശനം നേടി ദൈവസ്വഭാവത്തിലേക്ക് വളരുന്ന Orthodox Way of Life വിശദീകരിക്കുമ്പോഴാണ് ഈ അവസ്ഥാന്തരത്തെ അദ്ദേഹം സൂചിപ്പിക്കുന്നത്. ജലാലുദ്ദീൻ റൂമി ചൊല്ലിയതുപോലെ, Let the waters settle, you will see stars and moon mirrored in you. മനസ്സിലെ വിചാര തിരകൾ അടങ്ങുമ്പോൾ ഉള്ളം തെളിയും. സത്യത്തിന്റെ വലിയ ആകാശത്തിലേക്ക് നാം ഉണരും. മതം ഉണർത്തേണ്ടത് മനുഷ്യനിലെ ആന്തരീകതയുടെ വിശാലതകളെയാണ്. അവിടെയാണ് സ്നേഹത്തിന്റെയും കാരുണ്യത്തിന്റെയും കവിഞ്ഞൊഴുകലുകൾ ഉണ്ടാകുന്നത്. സാമൂഹിക ഉദ്ഗ്രഥനത്തിന്റെ ഊർജ്ജ സ്രോതസ്സുകളായി മതം പരിണമിക്കുന്നത് അപ്പോഴാണ്.

ജാതിമതഭേദമെന്യേ പ്രയാസപ്പെടുന്നവരെ സഹായിക്കുവാനും, ബലഹീനരെ ചേർത്തുനിർത്തുവാനും സാധിക്കുന്ന സാഹോദര്യമാണ് യേശുക്രിസ്തു ലോകത്തിന് കാഴ്ചവെച്ചത്. ഭാരതീയ മതജീവിതത്തിന്റെ അടിസ്ഥാന തത്വങ്ങളും, പരസ്പര ബഹുമാനവും, സ്നേഹവും സാഹോദര്യവും ആകുന്നുവല്ലോ. "വസുധൈവ കുടുംബം" (ലോകമേ തറവാട്) എന്ന മനോഹര മഹത്വ വാക്യം നമ്മുടെ സഹിഷ്ണുതയുടെയും സാഹോദര്യ അനുഭവത്തിന്റെയും അടിത്തറയാകുന്നു.

ഭാരതീയ സഭയുടെ പാരമ്പര്യത്തിൽ പ. പരുമല തിരുമേനിയും പ. പാമ്പാടിത്തിരുമേനിയും, സിസ്റ്റർ അൽഫോൻസാമ്മയും, സാധു കൊച്ചുകുഞ്ഞ് ഉപദേശിയുമൊക്കെ ആത്മിക ജീവിതത്തിന്റെ അതിർവരമ്പുകൾ ഇല്ലാത്ത വിശാലത ജീവിതത്തിലൂടെ പകർന്നു തന്നവരാണ്.

'വിശുദ്ധ മനുഷ്യരെ വാർത്തെടുക്കുന്ന മൂശയായി' നമ്മുടെ സഭകൾ വളരണം. അപ്രകാരമുള്ള പ്രവർത്തനമാണ് മത നേതൃത്വത്തിന്റെ പ്രഥമമായ ഉത്തരവാദിത്വം എന്ന് നമുക്ക് ഉത്തമ ബോധ്യമുണ്ട്.

അതുപോലെ തന്നെ, മതവും രാഷ്ട്രീയവും ചർച്ചാവിഷയങ്ങളാകുന്ന വർത്തമാനകാലത്ത് മതസ്വാതന്ത്ര്യവും മത-രാഷ്ട്രീയ ബന്ധവും ശ്രദ്ധാപൂർവ്വം വിലയിരുത്തപ്പെടേണ്ട വിഷയങ്ങളാണ്. മതത്തിന്റെ പേരിൽ രാഷ്ട്രീയ പാർട്ടികൾ ഉടലെടുക്കുന്നതും പ്രവർത്തനസജ്ജമാകുന്നതും മതേതര രാഷ്ട്ര സങ്കല്പത്തിന് ഭൂഷണമല്ല. രാഷ്ട്രീയ പാർട്ടികൾ മതനിരപേക്ഷതയിൽ നിലകൊള്ളുന്നതും തനതായ പ്രത്യയശാസ്ത്രത്തിൽ അധിഷ്ഠിതമായി പ്രവർത്തിക്കുകയും ചെയ്യുന്നതാണ് നമ്മുടെ സമൂഹത്തിന് അഭികാമ്യം.

മതം രാഷ്ട്രീയവൽക്കരിക്കുന്നതും മതനേതൃത്വം രാഷ്ട്രീയ പാർട്ടികളെ നിയന്ത്രിക്കുന്നതും അപകടകരമായ പ്രവണതയായിട്ടാണ് നാം മനസ്സിലാക്കുന്നത്. യഥാർത്ഥത്തിൽ സാഹോദര്യത്തിന്റെയും, കരുണയുടെയും വക്താക്കളായി നമ്മുടെ പൊതു സമൂഹത്തിന്റെ സ്നേഹപൂർവ്വമായ പാരസ്പര്യത്തിന്റെ കണ്ണികളായി ഒത്തൊരുമിച്ച് നമുക്ക് പ്രവർത്തിക്കാം.

സഭ ദൈവ ഭവനമാണ് (ബൈത്തോ ദ് ആലോഹോ) (Oikoumene). മുഴുവൻ ലോകത്തെയും the whole inhabited world ഏക ഗണത്തിൽ ഉൾക്കൊള്ളുന്നതാണ് Oikoumene എന്ന ഗ്രീക്കു പദം. വിവിധ സഭകളുടെ ഒരുമിച്ചുള്ള പ്രവർത്തനത്തിന്റെ വലിയ സാധ്യതകളാണ് എക്യുമെനിക്കൽ പ്രസ്ഥാനങ്ങൾ വിഭാവനം ചെയ്യുന്നത്.

# മലങ്കര മെത്രാപ്പോലീത്താമാർ



| മാർതോമ്മാ മെത്രാൻ / മലങ്കര മെത്രാപ്പോലീത്താ | കാലഘട്ടം | |
|---|---|---|
| 01. മാർ തോമ്മാ I | 01.06.1653 | 22.04.1670 |
| 02. മാർ തോമ്മാ II | 1670 | 13.04.1686 |
| 03. മാർ തോമ്മാ III | 1686/7 | 19.04.1688 |
| 04. മാർ തോമ്മാ IV | 1688/9 | 24.03.1728 |
| 05. മാർ തോമ്മാ V | 1728 | 08.05.1765 |
| 06. മാർ തോമ്മാ VI / മാർ ദിവന്നാസിയോസ് I, വലിയ | 08.05.1765 | 08.04.1808 |
| 07. മാർ തോമ്മാ VII | 08.04.1808 | 04.07.1809 |
| 08. മാർ തോമ്മാ VIII | 04.07.1809 | 10.01.1816 |
| 09. മാർ ദിവന്നാസിയോസ് II ജോസഫ്, പുലിക്കോട്ടിൽ I | 10.01.1816 | 24.11.1816 |
| മാർ തോമ്മാ IX | 1815 | 1817/8 |
| 10. മാർ പീലക്സിനോസ് II ഗീവർഗീസ്, കിടങ്ങൻ | 1816 | 1817 |
| 11. മാർ ദിവന്നാസിയോസ് III ഗീവർഗീസ്, പുന്നത്ര | 19.10.1817 | 16.05.1825 |
| മാർ പീലക്സിനോസ് II ഗീവർഗീസ്, കിടങ്ങൻ (വീണ്ടും) | 1825 | 1825 |
| 12. മാർ ദിവന്നാസിയോസ് IV ഫീലിപ്പോസ്, ചേപ്പാട് | 27.08.1825 | 1846 |
| 13. മാർ അത്താനാസിയോസ് മാത്യൂസ്, പാലക്കുന്നത്ത് | 1846 | 16.07.1877 |
| 14. മാർ ദിവന്നാസിയോസ് V ജോസഫ്, പുലിക്കോട്ടിൽ II | 1877 | 11.07.1909 |
| 15. മാർ ദിവന്നാസിയോസ് VI ഗീവർഗീസ്, വട്ടശ്ശേരിൽ | 11.07.1909 | 23.02.1934 |
| 16. മാർ ബസേലിയോസ് ഗീവർഗീസ് II കാതോലിക്കാ | 26.12.1934 | 03.01.1964 |
| 17. മാർ ബസേലിയോസ് ഔഗേൻ I കാതോലിക്കാ | 03.01.1964 | 24.09.1975 |
| 18. മാർ ബസേലിയോസ് മാർതോമ്മാ മാത്യൂസ് I കാതോലിക്കാ | 24.09.1975 | 27.04.1991 |
| 19. മാർ ബസേലിയോസ് മാർതോമ്മാ മാത്യൂസ് II കാതോലിക്കാ | 27.04.1991 | 29.10.2005 |
| 20. മാർ ബസേലിയോസ് മാർതോമ്മാ ദിദിമോസ് I കാതോലിക്കാ | 29.10.2005 | 31.10.2010 |
| 21. മാർ ബസേലിയോസ് മാർതോമ്മാ പൗലോസ് II കാതോലിക്കാ | 31.10.2010 | 12.07.2021 |
| 22. മാർ ബസേലിയോസ് മാർതോമ്മാ മാത്യൂസ് III കാതോലിക്കാ | 14.10.2021 | |

ആദ്യത്തെ എട്ടു പേരെ *മാർതോമ്മാ മെത്രാന്മാർ* എന്നും *മലങ്കര മെത്രാന്മാർ* എന്നും വിശേഷിപ്പിച്ചു കണ്ടിട്ടുണ്ട്. മേൽപ്പട്ട / മലങ്കര മെത്രാപ്പോലീത്താ സ്ഥാനമേറ്റ തീയതിയും സ്ഥാനമൊഴിഞ്ഞ/കാലം ചെയ്ത തീയതിയുമാണ് ഇവിടെ ചേർത്തിരിക്കുന്നത്. ഇതിൽ നിന്നു വ്യത്യസ്തമായ തീയതികൾ വിവിധ ഗ്രന്ഥങ്ങളിൽ കാണുന്നുണ്ട്.

**വർഗീസ് ജോൺ തോട്ടപ്പുഴ**

അഖിലലോക സഭാ കൗൺസിലിന്റെ സ്ഥാപക സഭകളിൽ ഒന്നായ മലങ്കര സഭ വിവിധ ക്രൈസ്തവ സഭകളുടെ കൂട്ടായ സാക്ഷ്യത്തിനും ഒരുമിച്ചുള്ള പ്രവർത്തനങ്ങൾക്കും നിരന്തരം നേതൃത്വം നൽകുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്തിട്ടുണ്ട്. ധന്യനായ പൗലോസ് അപ്പോസ്തോലൻ ഓർമ്മിപ്പിച്ചിട്ടുള്ളതുപോലെ ആത്മാവിന്റെ ഐക്യം സ്നേഹബന്ധത്തിൽ കാത്തു സൂക്ഷിക്കുകയും ചെയ്യുവിൻ (എഫേ. 4:3).

ഭാരത ക്രൈസ്തവ സഭയ്ക്ക് ലഭിച്ചിരിക്കുന്ന കർത്തൃശിഷ്യനായ മാർ ത്തോമ്മാ ശ്ലീഹായുടെ അപ്പോസ്തോലിക പൈതൃകം നമ്മുടെ എക്യുമെനിക്കൽ പ്രവർത്തനത്തിന് പ്രചോദനവും ശക്തിയും പകരും. നീതിയിലും സത്യത്തിലും അധിഷ്ഠിതമായ പാരസ്പര്യം നമ്മുടെ പ്രവർത്തനങ്ങളിൽ എന്നും ഉണ്ടാകണമെന്ന് നാം ആഹ്വാനം ചെയ്യുന്നു.

ദൈവം നമ്മെ ഭരമേല്പിച്ചിരിക്കുന്ന ഈ നിയോഗവും ശുശ്രൂഷയും ദൈവഹിതാനുസരണം അനുവർത്തിക്കുന്നതിന് നിങ്ങളുടെ പ്രാർത്ഥനകളും സഹകരണവും എന്നാളും ഉണ്ടായിരിക്കണം. എല്ലാ നല്ല വാക്കുകൾക്കും ആശംസകൾക്കും ഹൃദയപൂർവ്വം സ്നേഹാദരവുകൾ അർപ്പിച്ചുകൊണ്ടും സർവ്വശക്തനായ ദൈവത്തിന് മഹത്വം കരേറ്റിക്കൊണ്ടും ബലഹീനനായ നമ്മുടെ വാക്കുകൾ ഉപസംഹരിക്കുന്നു.

(പരുമലയിൽ നടന്ന അനുമോദന സമ്മേളനത്തിൽ ചെയ്ത പ്രസംഗം)





**പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് മൂന്നാമൻ കാതോലിക്കാ ബാവായ്ക്ക് നിരണം പള്ളിയിൽ നൽകിയ സ്വീകരണം.**